ܟܢܫܐ ܕܝܘܠܦܢܐ

ܝܥܩܘܒܝܐ ܣܘܪܝܝܐ ܬܪܝܨܬ ܫܘܒܚܐ ✠

യാക്കോബായ

സുറിയാനി സത്യവിശ്വാസ സഭയിലെ

# ഉപദേശ സാരങ്ങൾ.

(വേദസാക്ഷികളോടുകൂടി)

മല്ലാൻ വട്ടശ്ശേരിൽ ഗീവറുഗീസു കത്തനാർ

ഉണ്ടാക്കിയതു.

നി. വ. ദി. ശ്രീ. മലങ്കര ഇടവകയുടെ
മാർ ദിവന്നാസ്യോസ് മെത്രാപ്പോലിത്താ അവർകളും,
ശേഷം മേലദ്ധ്യക്ഷന്മാരും പരിശോധിച്ചു
അനുവദിച്ചത്.

മൂന്നാം പതിപ്പ്.

കോട്ടയം
മാർ തോമ്മസ് അച്ചുകൂടം

൧൦൭൨

## മുഖവുര.

ഒരു മതത്തിൽ ഉൾപ്പെട്ട ഏവനും ആ മതത്തിലെ വിശ്വാസരീതി മുതലായവ പഠിച്ചിരിക്കേണ്ടതു അത്യാവശ്യമാണല്ലൊ. മലയാളത്തുള്ള സുറിയാനി സത്യവിശ്വാസ സഭയിൽ ഉൾപ്പെട്ടവൎക്ക തങ്ങളുടെ വിശ്വാസരീതി മുതലായവ വായിച്ചറിയുന്നതിനു തക്കതായ പുസ്തകങ്ങൾ മലയാളഭാഷയിൽ വളരെ ദുൎല്ലഭമാകയാൽ അവർ അന്യമതക്കാരുടെ വിശ്വാസരീതിക്കടുത്ത പുസ്തകങ്ങൾ വായിച്ചുപഠിക്കയും, അങ്ങിനെ ആദ്യമെ അവൎക്ക കിട്ടുന്ന അറിവു സത്യമുള്ളതെന്നു ഉറച്ചുകൊണ്ടു അനേകർ ഈ വിശുദ്ധ സഭയുടെ വിശ്വാസത്തിന്നെതിരായി പുറപ്പെടുകയും ചെയ്യുകാണുന്നതു അനുഭവസിദ്ധവും ആണല്ലൊ. ഈ കുറവിനെ പൂൎണ്ണമായി പരിഹരിപ്പാൻ ഈ ചെറിയ പുസ്തകം മതിയാകാത്തതെങ്കിലും വേദസത്യത്തിൽ സ്ഥാപിക്കപ്പെട്ടിരിക്കുന്ന ഈ വിശുദ്ധ സഭയുടെ ഉപദേശപ്രകാരമുള്ള വിശ്വാസരീതികളേയും മതാചാര സാരങ്ങളേയും കുറിച്ചു ഏവൎക്കും ഒരു സാധാരണ അറിവു കൊടുത്തു സത്യവിശ്വാസത്തിൽ ഉറപ്പിപ്പാൻ തക്കവണ്ണം അതു ഉപകരിക്കാതിരിക്കയില്ലെന്നു വിശ്വസിക്കുന്നു. ഇതു ശുദ്ധ മാർ ഗ്രിഗോറിയോസ്, ബെറെബ്രായ മുതലായ ഗ്രന്ഥകൎത്താക്കന്മാരുടെ ഗ്ലാസ്സുഖ്ശാ, സൽശാ, കാനോൻ മുതലായ വിശ്വാസയോഗ്യമുള്ള പുസ്തകങ്ങളെ പരിശോധിച്ചു ചമച്ചിട്ടുള്ളതാകുന്നു. പൂൎവ്വകാലത്തു വിശുദ്ധ സഭയുടെ വിശ്വാസത്തിന്നെതിരായി എഴുന്നേറ്റിട്ടുള്ള വേദവിപരീതികളുടെ പേരുകളും അവരുടെ ഉപദേശച്ചുരുക്കവും അറിയേണമെന്നു പലരും ആവശ്യപ്പെടുകയാൽ ആയതിന്റെ ഒരു ചുരുങ്ങിയ പട്ടികയും ഈ പുസ്തകത്തിന്റെ അവസാനഭാഗത്തു ചേൎത്തിരിക്കുന്നു.

---

## സംഗതിവിവരങ്ങൾ





യാക്കോബായ സുറിയാനി

സത്യവിശ്വാസ സഭയുടെ

# മതോപദേശ സാരങ്ങൾ.

൧-ാം സംഗതി.

## ശുദ്ധമുള്ള ത്രിത്വത്തെക്കുറിച്ചു.

(൧) കാണപ്പെടുന്നവയും കാണപ്പെടാത്തവയുമായ സകലത്തിന്റെയും സ്രഷ്ടാവായ ജീവനും സത്യവുമുള്ള ദൈവം ഒരുവൻ ഉണ്ടു. (൨) സകലത്തിന്റെയും ആദികാരണനായിരിക്കുന്ന ഈ ഏകദൈവം അല്ലാതെ വേറെ ദൈവം ഇല്ല. (൩) താൻ അനാദിയായുള്ളവനും നിത്യനും (൪) അശരീരിയും (൫) ജഡകണ്ണുകളാൽ കാണപ്പെടാത്തവനും (൬) സർവ്വശക്തനും (൭) സർവ്വജ്ഞാനിയും (൮ സർവ്വവ്യാപിയും (൯) നന്മയിൽ പൂർണ്ണ

---

(൧) ആദ്യ. ൧. ൧. ആദിയിൽ ദൈവം ആകാശത്തെയും ഭൂമിയെയും സൃഷ്ടിച്ചു. ഏശാ. ൪൪. ൨൪. സകലത്തെയും ഉണ്ടാക്കിയ കർത്താവു ഞാൻ ആകുന്നു. ആവർത്ത. ൫, ൨൬. അഗ്നിയുടെ നടുവിൽനിന്നു സംസാരിക്കുന്ന ജീവനുള്ള ദൈവത്തിന്റെ ശബ്ദത്തെ കേൾക്കയും ജീവനോടിരിക്കയും ചെയ്തവനായി ഞങ്ങളെപ്പോലെയുള്ള മനുഷ്യൻ ആരുള്ളു. ൧ യോഹ. ൫, ൨൦. ദൈവപുത്രൻ വന്നു എന്നും സത്യമുള്ളവനെ അറിവാനായി നമുക്കു ബുദ്ധി തന്നു എന്നും നാം അറിയുന്നു. നാം സത്യമുള്ളവനിൽ തന്റെ പുത്രനായ യേശുമിശിഹായിൽ തന്നെ ആയിരിക്കുന്നു. ഇവൻ സത്യദൈവവും നിത്യജീവനും ആകുന്നു. ദാനി. ൨, ൨൮. എന്നാലൊ രഹസ്യങ്ങളെ വെളിപ്പെടുത്തുന്നവനായ സ്വർഗ്ഗത്തിന്റെ ദൈവം ഉണ്ടു.

(൨) ഏശാ. ൪൩, ൧൧. ഞാൻ കർത്താവാകുന്നു. എന്നെ കൂടാതെ പിന്നെ ഒരുത്തനും ഇല്ല. ഏശാ. ൪൫, ൫. ൬. ഞാൻ കർത്താവാകുന്നു വേറെ ഇല്ല. എന്നെ കൂടാതെ ദൈവം ഇല്ല. ഞാൻ കർത്താവാകുന്നു. മറ്റൊരുത്തനുമില്ല.

(൩) ഏശാ. ൪൪. ൬. ഞാൻ കർത്താവാകുന്നു. ഞാൻ ആദ്യനും അന്ത്യനും ആകുന്നു. ഏശാ. ൪൩, ൧൦. എനിക്കു മുൻപെ ഒരു ദൈവവും സൃഷ്ടിക്കപ്പെട്ടിട്ടില്ല. എന്റെ ശേഷം ഉണ്ടാകയുമില്ല.

(൪) യോഹ. ൪, ൨൪. എന്തുകൊണ്ടെന്നാൽ ദൈവം ആത്മാവാകുന്നു.

(൫) ൧ തിമൊ. ൬, ൧൬. മനുഷ്യരിൽ ഒരുത്തനും തന്നെ കണ്ടിട്ടില്ല. കാണ്മാൻ കഴിയുന്നതുമല്ല.

(൬) മത്താ. ൧൯, ൨൬. എന്നാൽ ദൈവത്താൽ സകലവും കഴിയുന്നു. ലൂ. ൧, ൩൭. എന്തുകൊണ്ടെന്നാൽ ദൈവത്തിനു യാതൊന്നും പ്രയാസമില്ല.

(൭) സങ്കീ. ൧൪൭, ൫. അവന്റെ തിരിച്ചറിവിനു അവധി ഇല്ല.

(൮) സങ്കീ. ൧൩൯, ൭. നിന്റെ ആത്മാവിൽനിന്നു ഞാൻ എവിടെ പോകും. നിന്റെ മുൻപാകെനിന്നു ഞാൻ എവിടെ മറഞ്ഞിരിക്കും.

(൯) പുറ. ൩൪, ൬. ദൈവമായ കർത്താവു കരുണയുള്ളവനും കൃപയുള്ളവനും ദീർഘശാന്തനും ആകുന്നു. തന്റെ കൃപയും സത്യവും വളരെയാകുന്നു.

ന്നം (ഫ) നിൎണ്ണയിക്കപ്പെടുവതല്ലാത്തവനും (ബ) ഭേദമില്ലാത്തവനും (ഭ) സകലത്തെയും ഭരിക്കുന്നവനും ആകുന്നു. (മ) ഈ ദൈവത്വത്തിൽ പിതാവെന്നും പുത്രനെന്നും ശുദ്ധമുള്ള റൂഹാ എന്നും മൂന്നു ആളുകൾ ഉണ്ടു. (യ) ആ ത്രിത്വത്തിൽ ഏകത്വവും ഏകത്വത്തിൽ ത്രിത്വവും അത്രെ. തങ്ങളിൽ മുമ്പും പിമ്പും വലിപ്പച്ചെറുപ്പമൊ ശക്തി വ്യത്യാസമൊ ഇല്ല. ഈ മൂന്നു ആളുകൾക്കും ഏക സാരാംശവും ഏക രാജത്വവും ഏക സ്വഭാവവും ഏക ഇഷ്ടവും ഏക നിരൂപണയും ഏക ശക്തിയും ഏക ശ്രേഷ്ഠതയും ഏക കൎത്തവ്യവും ആകുന്നു.

---

## ൨-ാം സംഗതി.

## പിതാവിനെക്കുറിച്ചു.

(ര) ത്രിത്വത്തിൽ ഒരുവനായിരിക്കുന്ന പിതാവായ ദൈവം സൎവ്വശക്തനും (ല) ആകാശത്തിന്റെയും ഭൂമിയുടെയും കാണപ്പെടുന്നവയും കാണപ്പെടാത്തവയുമായ സകലത്തിന്റെയും സ്രഷ്ടാവും അനാദിയായി തന്നിൽനിന്നു ജനിച്ച വചനമായ പുത്രന്റെ ജനകനും ദൈവത്വത്തിന്റെ സകല ലക്ഷണങ്ങളോടു കൂടിയിരിക്കുന്നവനും ആകുന്നു.

---

(ഫ) യോബ. ൧൧: ൭. ദൈവത്തെക്കുറിച്ചുള്ള വിവരം അറിവാൻ നിനക്കു കഴിയുമൊ.

(ബ) യാക്കൊ. ൧: ൧൭. നല്ലതും പരിപൂൎണ്ണവുമുള്ളതുമായ സകല നൽവരവും മേലിൽനിന്നു പ്രകാശങ്ങളുടെ പിതാവിൽനിന്നു ഇറങ്ങിവരുന്നു. തന്റെ പക്കൽ യാതൊരു ചാഞ്ചല്യവും വികാരത്തിന്റെ ഒരു നിഴലും ഇല്ല.

(ഭ) ലൂക്കൊ. ൧൦: ൨൧. സ്വൎഗ്ഗത്തിന്റെയും ഭൂമിയുടെയും നാഥനായ എന്റെ പിതാവെ! ഞാൻ നിനക്കു സ്തോത്രം ചെയ്യുന്നു.

(മ) ഉല്പ. ൧. ൨൬. ദൈവം പറഞ്ഞു നാം നമ്മുടെ സാദൃശത്തിൽ നമ്മുടെ സ്വരൂപത്തിൻപ്രകാരം മനുഷ്യനെ ഉണ്ടാക്കുക. മത്താ. ൨൮: ൧൯. ആകയാൽ നിങ്ങൾ പോയി സകല ജാതികളെയും ശിഷ്യപ്പെടുത്തി പിതാവിന്റെയും പുത്രന്റെയും ശുദ്ധമുള്ള റൂഹായുടെയും നാമത്തിൽ അവരെ മാമോദീസാ മുക്കുവിൻ. ഉല്പ. ൧൮: ൧. മത്താ. ൩: ൧൬, ൧൭.

(യ) യെശ. ൬: ൩. ഭൂമി മുഴുവനും തന്റെ സ്തുതികളാൽ നിറഞ്ഞിരിക്കുന്ന സൎവ്വശക്തിയുള്ള കൎത്താവു പരിശുദ്ധൻ പരിശുദ്ധൻ പരിശുദ്ധൻ എന്നു ഒരുത്തനോടു ഒരുത്തൻ വിളിച്ചുപറയുന്നു.

(ര) യോഹ. ൧൦: ൨൯. എന്തുകൊണ്ടെന്നാൽ അവയെ എനിക്കു തന്നിട്ടുള്ള എന്റെ പിതാവു എല്ലാവരെക്കാൾ വലിയവനാകുന്നു. എന്റെ പിതാവിന്റെ കയ്യിൽനിന്നു അപഹരിപ്പാൻ ഒരുത്തനും കഴികയില്ല.

(ല) ൧ കോരി. ൮: ൬. എന്നാലൊ നമുക്കു പിതാവായ ദൈവം ഒരുവനെ ഉള്ളു. സകലവും തന്നിൽനിന്നും നാം തന്നിലും ആകുന്നു.

## ൩-ാം സംഗതി.

### പുത്രനെക്കുറിച്ചു.

(൧) ത്രിത്വത്തിൽ ഒരുവനായി പിതാവിന്റെ വചനവും പുത്രനുമായവൻ അനാദിയായി പിതാവിൽനിന്നു ജനിച്ചവനും (൨) സാരാംശത്തിൽ പിതാവിനും ശുദ്ധമുള്ള റൂഹായ്ക്കും സമനും സൃഷ്ടിയല്ലാത്തവനും ആകുന്നു. (൩) താൻ ദൈവീക സ്ഥിതിയിൽ നിന്നു യാതൊരു ഭേദവും കൂടാതെ തന്റെയും തന്റെ പിതാവിന്റെയും ശുദ്ധമുള്ള റൂഹായുടെയും ഇഷ്ടപ്രകാരം മനുഷ്യരുടെ രക്ഷയ്ക്കായി വെടിപ്പുള്ള കന്യകയിൽ നിന്നു ജഡം എടുത്തു മനുഷ്യനായി തീരുകയും (൪) ജഡത്തിൽ സത്യമായിട്ടു കഷ്ടപ്പെടുകയും (൫) കുരിശിൽ തറയ്ക്കപ്പെടുകയും (൬) മരിക്കയും (൭) കബറടക്കപ്പെടുകയും (൮) പാതാളത്തിലേക്കു ഇറങ്ങിച്ചെന്നു പാതാളത്തിലുള്ളവരോടു പ്രസംഗിക്കയും (൯) മൂന്നാം ദിവസം കബറിൽനിന്നു ഉയിർത്തെഴുന്നേല്ക്കയും (൧൦) ഉയിർപ്പിന്റെശേഷം നാല്പതാംദിവസം സ്വർഗ്ഗത്തിലേക്കു കരേറി മഹത്വത്തിൽ തന്റെ പിതാവിന്റെ വലത്തുഭാഗത്തു

---

(൧) യോഹ. ൧: ൧. ആദിയിൽ വചനം ഉണ്ടായിരുന്നു. ആ വചനം ദൈവത്തോടുകൂടെ ആയിരുന്നു. ആ വചനം ദൈവവും ആയിരുന്നു. ൧൪. അവന്റെ മഹത്വം പിതാവിൽ നിന്നുള്ള ഏകജാതനായവന്റെ മഹത്വംപോലെ ഞങ്ങൾ കാണുകയും ചെയ്തു.

(൨) യോഹ. ൧൦: ൩൦. ഞാനും എന്റെ പിതാവും ഒന്നാകുന്നു.

(൩) മലാ. ൩. ൬. എന്തുകൊണ്ടെന്നാൽ ഞാൻ കർത്താവാകുന്നു. ഞാൻ ഭേദപ്പെട്ടിട്ടില്ല. എബ്രാ. ൨: ൧൪. മക്കൾ ജഡത്തിലും രക്തത്തിലും സംബന്ധപ്പെട്ടിരിക്കകൊണ്ടു ആ സാദൃശത്തിൽതന്നെ താനും അവയിൽ സംബന്ധപ്പെട്ടു. യോഹ. ൧: ൧൪. വചനം ജഡമായി നമ്മിൽ ആവസിച്ചു.

(൪) നടപ്പ്. ൧ ൩. താൻ കഷ്ടപ്പെട്ടശേഷം...

(൫) മർക്കൊ. ൧൫: ൨൪. അവർ അവനെ കുരിശിൽ തറച്ചശേഷം...

(൬) റോമാ. ൫: ൬. എന്നാൽ മ്ശീഹാ നമ്മുടെ ബലഹീനത നിമിത്തം ഈ കാലത്തു ദുഷ്ടന്മാർക്കുവേണ്ടി മരിച്ചു എങ്കിൽ...

(൭) ൧ കോറി. ൧൫: ൪. താൻ കബറടക്കപ്പെടുകയും...

(൮) ൧ പത്രൊ. ൩: ൧൯. പാതാളത്തിൽ പിടിക്കപ്പെട്ടിരുന്ന ആത്മാക്കളോടു താൻ പ്രസംഗിച്ചു.

(൯) നടപ്പ്. ൨: ൩൨. ഈ യേശുവിനെ ദൈവം ഉയർത്തെഴുന്നേല്പിച്ചു ഞങ്ങൾ എല്ലാവരും തന്റെ സാക്ഷികൾ ആകുന്നു. ലൂക്കൊ. ൨൪. ൩൯. ഞാൻതന്നെ ആകുന്നു എന്നു എന്റെ കൈകളെയും കാലുകളെയും നോക്കി എന്നെ തൊട്ടുനോക്കി അറിവിൻ. ഇതിലുണ്ടെന്നു നിങ്ങൾ കാണുന്നതുപോലെ ഒരു ആത്മാവിനു മാംസവും അസ്ഥികളും ഇല്ലല്ലൊ.

(൧൦) ലൂക്കൊ. ൨൪: ൫൧. താൻ അവരെ അനുഗ്രഹിക്കുമ്പോൾ അവരിൽനിന്നു പിരിയപ്പെട്ടു സ്വർഗ്ഗത്തിലേക്കു കരേറി.

ഉദിക്കയും ചെയ്തു. താൻ മനുഷ്യനായി തീൎന്നു എന്നുള്ളതു കന്യകയിൽനിന്നു ജനിച്ച ഒരു നീതിയുള്ള മനുഷ്യനിൽ വസിച്ചു എന്നല്ല, (൫) എന്നാലൊ സാക്ഷാൽ ദൈവമായ താൻ പുരുഷസംബന്ധം കൂടാതെ ശുദ്ധമുള്ള റൂഹായാൽ കന്യകയിൽനിന്നു ജഡം എടുത്തു സാക്ഷാൽ മനുഷ്യനായി തീരുകയും, (൬) ദൈവസ്വഭാവം ഭേദപ്പെട്ടു മനുഷ്യസ്വഭാവമായി തീരുകയൊ, മനുഷ്യസ്വഭാവം ഭേദപ്പെട്ടു ദൈവസ്വഭാവമായി തീരുകയൊ, തമ്മിൽ സമ്മിശ്രപ്പെടുകയൊ, കൂടികലൎന്നു വേറൊരു വസ്തുവായി തീരുകയൊ, ഒന്നിനാൽ ഒന്നു നശിച്ചുപോകയൊ ചെയ്യാതെ ദൈവത്വവും മനുഷ്യത്വവും എന്ന രണ്ടുസ്വഭാവങ്ങൾ ഒരികലും വേൎതിരിയപ്പെടാത്തപ്രകാരം ദൈവത്വത്തിന്റെയും, പാപം ഒഴികെ മനുഷ്യത്വത്തിന്റെയും പൂൎണ്ണ ലക്ഷണങ്ങളോടു കൂടെ യോജിക്കപ്പെടുകയും ചെയ്തു. ഈ യോജിപ്പു മഹാ അത്ഭുതമായിട്ടുള്ളതാകുന്നു. (൭) യോജിപ്പിന്റെ ശേഷം രണ്ടു സ്വഭാവങ്ങളായൊ രണ്ടു ക്നൊമാകളായൊ [ആളുകൾ] വേൎതിരിയപ്പെടാവുന്നതല്ല. എന്നാലൊ ഏക സ്വഭാവവും ഏക ആളും ഏക പൎസൊപ്പായും * [മുഖം]

---

(൫) എബ്രാ. ൨: ൧൬. എന്തുകൊണ്ടെന്നാൽ താൻ മാലാഖമാരിൽനിന്നു സ്വഭാവം എടുത്തില്ല. എന്നാലൊ അബ്രഹാമിന്റെ സന്തതിയിൽനിന്നു താൻ എടുത്തു. യോഹ. ൧: ൧൪. വചനം ജഡമായി നമ്മിൽ കുടിവസിച്ചു. ഏശാ. ൭: ൧൪. കണ്ടാലും കന്യക ഗൎഭം ധരിച്ചു ഒരു പുത്രനെ പ്രസവിക്കും അവന്റെ പേർ അമ്മാനുവേൽ എന്നു വിളിക്കപ്പെടുകയും ചെയ്യും.

(൬) കോലൊ. ൨: ൯. തന്നിൽ ദൈവത്വത്തിന്റെ പൂൎണ്ണത ഒക്കെയും ശരീരസംബന്ധമായി വസിക്കുന്നു. എബ്രാ. ൨: ൯. ദൈവം തന്റെ കൃപയാൽ എല്ലാവൎക്കുംവേണ്ടി മരണം ആസ്വദിച്ചു. തീത്തൊ. ൨: ൧൩. വാഴ്ത്തപ്പെട്ട ശരണത്തിനും മഹാ ദൈവവും നമ്മുടെ രക്ഷിതാവുമായ യേശുമ്ശിഹായുടെ മഹത്വപ്രത്യക്ഷതയ്ക്കും നാം നോക്കിപ്പാൎത്തുകൊണ്ടു... ൧ തീമൊ. ൩: ൧൬. സത്യമായിട്ടു നീതിയുടെ ഈ രഹസ്യം വലിയതാകുന്നു. താൻ ജഡത്തിൽ വെളിപ്പെടുകയും ആത്മാവിൽ നീതീകരിക്കപ്പെടുകയും മാലാഖമാൎക്കു കാണപ്പെടുകയും പുറജാതികളുടെ ഇടയിൽ പ്രസംഗിക്കപ്പെടുകയും ലോകത്തിൽ വിശ്വസിക്കപ്പെടുകയും മഹത്വത്തിൽ കരേറുകയും ചെയ്തു. എബ്രാ. ൧: ൨. ഈ അവസാന ദിവസങ്ങളിൽ തന്റെ പുത്രൻ മൂലം നമ്മോടു സംസാരിച്ചു.

(൭) എഫേസ്യ. ൪: ൫. എന്തുകൊണ്ടെന്നാൽ ഒരു കൎത്താവും ഒരു വിശ്വാസവും ഒരു മാമോദീസായും ആകുന്നു. ൧ കോറി. ൧. ൧൩. മ്ശിഹാ ഭാഗിക്കപ്പെട്ടിരിക്കുന്നുവൊ?

---

* ഇവിടെ പൎസൊപ്പാ അല്ലെങ്കിൽ മുഖം എന്നു പറഞ്ഞിരിക്കുന്നതു ജഡത്തിനുള്ള മുഖത്തെക്കുറിച്ചല്ലാ ഹൃദയംകൊണ്ടു വിചാരിക്കപ്പെടാവുന്ന ഒരു ആളിനെക്കുറിച്ചാകുന്നു.

ഏക സ്വഭാവവും ഏക വ്യാപാരവും അത്രെ. താൻ പൂൎണ്ണദൈവവും പൂൎണ്ണമനുഷ്യനും ആകുന്നു. തന്റെ മരണസമയം ആത്മാവു ശരീരത്തിൽനിന്നു വേൎതിരിഞ്ഞപ്പോൾ (൧൯) തന്റെ ദൈവത്വം ആത്മാവിൽനിന്നും ശരീരത്തിൽനിന്നും വേൎതിരിയാതെ അവ രണ്ടിനോടുംകൂടെ ഉണ്ടായിരുന്നു. (൨) ഉയിൎത്തെഴുന്നേല്പിൽ തന്റെ ശരീരത്തെ നാശമില്ലാത്തതാകിതീൎത്തതിനാൽ ഇനിമേൽ മരണമെങ്കിലും യാതൊരുകഷ്ടതയെങ്കിലും തന്റെമേൽ അധികാരപ്പെടുന്നതുമല്ല. (൩) താൻ വഴിയും സത്യവും ജീവനും ആകുന്നു. തന്നാൽ അല്ലാതെ യാതൊരുത്തനും രക്ഷിക്കപ്പെടുന്നതല്ല. (൪) ജീവനുള്ളവരെയും മരിച്ചവരെയും ന്യായം വിധിപ്പാനായിട്ടു വലിയതായ തന്റെ മഹത്വത്തോടുകൂടെ രണ്ടാമതു താൻ വരികയും ചെയ്യും.

---

## ൭-ാം സംഗതി.

## ശുദ്ധമുള്ള റൂഹായെക്കുറിച്ചു.

(൫) ത്രിത്വത്തിൽഒരുവനായി ആശ്വാസപ്രദനായിരിക്കുന്ന ശുദ്ധമുള്ളറൂഹായായ ദൈവം പിതാവിനും പുത്രനും സമനും സൃഷ്ടിയല്ലാത്തവനും ആദ്യന്തമില്ലാത്തവനും (൬) പിതാവിൽ

---

(൧൯) യോഹ. ൧൯: ൩൪. എന്നാലൊ പടജ്ജകാരിൽ ഒരുവൻ കുന്തംകൊണ്ടു തന്റെ വിലാപ്പുറത്തു കുത്തി. ഉടൻ രക്തവും വെള്ളവും പുറപ്പെട്ടു.

(൨) റോമാ. ൬: ൯. എന്തുകൊണ്ടെന്നാൽ മശിഹാ മരിച്ചവരുടെ ഇടയിൽനിന്നു ഉയിൎത്തെഴുനേറ്റു എന്നും ഇനി താൻ മരിക്കയില്ലെന്നും മരണം തന്റിൽ അധികാരപ്പെടുന്നില്ലെന്നും നാം അറിയുന്നു.

(൩) യോഹ. ൧൪: ൬. യേശു അവനോടു പറയുന്നു, ഞാൻ വഴിയും സത്യവും ജീവനും ആകുന്നു. എന്നിൽകൂടി അല്ലാതെ ഒരുത്തനും എന്റെ പിതാവിന്റെ അടുക്കൽ വരുന്നില്ല. നടപ്പു. ൪: ൧൨. മറ്റൊരുത്തനിലും രക്ഷ ഇല്ല. എന്തുകൊണ്ടെന്നാൽ അതിനാൽ രക്ഷപെടുവാനായിട്ടു മനുഷ്യൎക്കു കൊടുക്കപ്പെട്ടിട്ടുള്ള വേറൊരു നാമവും ആകാശത്തിൻകീഴിൽ ഇല്ല.

(൪) നടപ്പു. ൧൭: ൩൧. താൻ വേൎതിരിച്ചിട്ടുള്ള പുരുഷനെകൊണ്ടു നീതിയായി സകല ഭൂമിയെയും ന്യായം വിധിപ്പാനുള്ള ഒരുദിവസം നിശ്ചയിച്ചിരിക്കുന്നു.

(൫) ൨ കോറി ൩: ൧൮. ആ പ്രതിമയായിതന്നെ ആത്മാവാകുന്ന കൎത്താവിനാൽ എന്നപോലെ മഹത്വത്തിൽനിന്നു മഹത്വത്തിലേക്കു നാം പകരപ്പെടുന്നു. ൨ കോറി. ൧൩: ൧൪. നമ്മുടെ കൎത്താവായ യേശുമിശിഹായുടെ സമാധാനവും ദൈവത്തിന്റെ സ്നേഹവും ശുദ്ധമുള്ള റൂഹായുടെ സംബന്ധവും നിങ്ങളെല്ലാവരോടുംകൂടെ ഉണ്ടായിരിക്കട്ടെ.

(൬) യോഹ. ൧൫: ൨൬. എന്നാൽ ഞാൻ എന്റെ പിതാവിങ്കൽ നിന്നു നിങ്ങൾക്കു അയക്കുന്ന ആശ്വാസപ്രദനായി എന്റെ പിതാവിൽനിന്നു പുറപ്പെടുന്നവനായ സത്യാത്മാവായവൻ വരുമ്പോൾ അവൻ എന്നെക്കുറിച്ചു സാക്ഷിപ്പെടുത്തും.

നിന്നു പുറപ്പെടുന്നവനും (൧) പുത്രനിൽനിന്നു എടുക്കുന്നവനും പിതാവിനോടും പുത്രനോടും കൂടെ വന്ദിക്കപ്പെട്ടു സ്തുതിക്കപ്പെടുന്നവനും (൨) നിബ്യന്മാരെക്കൊണ്ടും ശ്ലീഹന്മാരെക്കൊണ്ടും പറയിച്ചവനും ആകുന്നു.

---

൫-ാം സംഗതി.

വിശുദ്ധ കൂദാശകളെക്കുറിച്ച്.

കൂദാശകൾ മനുഷ്യവർഗ്ഗത്തിന്റെ രക്ഷയ്ക്കു ആവശ്യപ്പെട്ടവയായി നമ്മുടെ കർത്താവു കല്പിച്ചു നിശ്ചയിച്ചിട്ടുള്ള അപ്രത്യക്ഷമായ നന്മകളുടെ പ്രത്യക്ഷമായ വിശുദ്ധകർമ്മങ്ങൾ ആകുന്നു. ഇവയ്ക്കു വിശുദ്ധ രഹസ്യങ്ങൾ എന്നുംകൂടി പേരു പറയപ്പെടുന്നു. (൩) മാമോദീസാ (൪) കുർബ്ബാന (൫) കമ്പസാരം (൬) മൂറോൻ (൭) പട്ടത്വം (൮) വിവാഹം (൯) രോഗികളുടെ

---

(൧) യോഹ. ൧൬: ൧൪. അവൻ എന്നെ മഹത്വപ്പെടുത്തും എന്തുകൊണ്ടെന്നാൽ അവൻ എനിക്കുള്ളതിൽനിന്നു എടുത്തു നിങ്ങൾക്കു കാണിച്ചുതരും.

(൨) ൨ പത്രോ. ൧: ൨൧. എന്തെന്നാൽ ദീർഘദർശനം ഒരിക്കലും മനുഷ്യന്റെ ഇഷ്ടത്താൽ വന്നതല്ലാ, എന്നാലൊ ദൈവത്തിന്റെ മനുഷ്യരായ ശുദ്ധിമാന്മാർ ശുദ്ധമുള്ള റൂഹായാൽ നിയോഗിക്കപ്പെട്ടിട്ടു സംസാരിച്ചതത്രെ. മത്താ. ൧൦: ൨൦. എന്തെന്നാൽ സംസാരിക്കുന്നതു നിങ്ങൾ അല്ലാ എന്നാലൊ നിങ്ങളുടെ പിതാവിന്റെ ആത്മാവു നിങ്ങളിൽ സംസാരിക്കുന്നു.

(൩) യോഹ. ൩: ൫. ഒരുത്തൻ വെള്ളത്തിൽനിന്നും ആത്മാവിൽനിന്നും ജനിക്കുന്നില്ലെങ്കിൽ അവനു ദൈവത്തിന്റെ രാജ്യത്തിലേക്കു പ്രവേശിപ്പാൻ കഴികയില്ല.

(൪) യോഹ. ൬: ൫൪. യേശു അവരോടു പറഞ്ഞു. ഞാൻ സത്യമായി സത്യമായിട്ടു നിങ്ങളോടു പറയുന്നു. നിങ്ങൾ മനുഷ്യപുത്രന്റെ ശരീരത്തെ ഭക്ഷിക്കയും തന്റെ രക്തത്തെ കുടിക്കയും ചെയ്യുന്നില്ലെങ്കിൽ നിങ്ങൾക്കു നിങ്ങളിൽതന്നെ ജീവൻ ഇല്ലാ.

(൫) യാക്കോ. ൫: ൧൬. നിങ്ങൾ സൌഖ്യപ്പെടുവാനായിട്ടു തമ്മിൽ തമ്മിൽ പിഴകളെ ഏറ്റുപറകയും ഒരുത്തനുവേണ്ടി ഒരുത്തൻ പ്രാർത്ഥിക്കയും ചെയ്വിൻ. എന്തുകൊണ്ടെന്നാൽ നീതിമാന്റെ പ്രാർത്ഥനയുടെ ശക്തി വലിയതാകുന്നു.

(൬) ൧ യോഹ. ൨: ൨൭. നിങ്ങൾ കൈക്കൊണ്ടിട്ടുള്ള അഭിഷേകം നിങ്ങളുടെ പക്കൽ താമസിക്കുമെങ്കിൽ ഒരുത്തനും നിങ്ങളെ പഠിപ്പിപ്പാൻ ആവശ്യം ഇല്ലാ.

(൭) എബ്രാ. ൫: ൪. അഹറോൻ എന്നപോലെ ദൈവത്താൽ വിളിക്കപ്പെടുന്നവൻ അല്ലാതെ ആരും ബഹുമാനത്തെ തനിക്കായിട്ടുതന്നെ എടുക്കുന്നില്ല.

(൮) മത്താ. ൧൯: ൬. ആകയാൽ ദൈവം ഇണചേർത്തതിനെ മനുഷ്യൻ വേർതിരിക്കരുതു.

(൯) യാക്കോ. ൫: ൧൪. നിങ്ങളിൽ ഒരുത്തൻ രോഗിയായിരിക്കുന്നു എങ്കിൽ അവൻ സഭയുടെ കശീശന്മാരെ വിളിക്കയും അവർ അവനുവേണ്ടി

തൈലാഭിഷേകം (൭) ഇങ്ങനെ ഏഴു കൂദാശകൾ ഉള്ളവയിൽ അഞ്ചു പൊതുവെ സകല മനുഷ്യൎക്കും പറ്റുന്നു, വിവാഹം പട്ടം ഇവ രണ്ടും അവയ്ക്കു മനസ്സുള്ളവൎക്കു മാത്രവും ആവശ്യപ്പെട്ടവയാകുന്നു. സകല കൂദാശകളെയും ഫലം ലഭിപ്പാൻ വേണ്ടിയ യോഗ്യതകളോടു കൂടെ കൈക്കൊള്ളേണ്ടതാകുന്നു. അപ്രകാരം കൈക്കൊള്ളുന്നവൎക്കു കൃപ ലഭിക്കയും ഉള്ളവൎക്കു കൃപ വൎദ്ധിക്കയും ചെയ്യുന്നു.

---

## ൩-ാം സംഗതി.

### ഗുരു: മാമോദീസായെക്കുറിച്ച്.

മാമോദീസാ സകല കൂദാശകളിലുംവച്ചു ഒന്നാമത്തേതാകുന്നു. ഈ കൂദാശ കൈക്കൊള്ളാതെ മറ്റുള്ളവയെ കൈക്കൊള്ളുവാൻ പാടുള്ളതല്ല. (൧) മാമോദീസായാൽ പുത്രസ്വീകാരം ലഭിക്കയും (൨) പാപമോചനത്തിനും ശുദ്ധമുള്ള റൂഹായുടെ ദാനത്തിനും (൩) ദൈവപുത്രന്മാരുടെ സംഘത്തിലുള്ള സംബന്ധത്തിനും പാത്രീഭവിക്കയും ചെയ്യുന്നു (൪) ഏറ്റവും ഭക്തിയോടും വിശ്വാസത്തോടുംകൂടെ മാമോദീസാ മൂലമായ കൂദാശ

---

പ്രാൎത്ഥിച്ചു നമ്മുടെ കൎത്താവിന്റെ നാമത്തിൽ അവനെ എണ്ണ പൂശുകയും ചെയ്യട്ടെ.

(൭) സംഖ്യ- ൮: ൧. ൨, കൎത്താവു മോശയോടു സംസാരിച്ചു അവനോടു പറഞ്ഞു: നീ അഹറോനോടു സംസാരിച്ചു അവനോടു പറക, നീ വിളക്കുതണ്ടിന്റെ നേരെ വിളക്കുകളെ കത്തിക്കുമ്പോൾ ഏഴു വിളക്കുകളും കത്തുന്നവയായിരിക്കണം. സംഖ- ൮. ൨.

(൧) ഗലാ- ൩. ൨൭, ൨൯. എന്തുകൊണ്ടെന്നാൽ മിശിഹായിൽ മാമോദീസാ മുങ്ങിയവരായ നിങ്ങൾ മിശിഹായെ ധരിച്ചിരിക്കുന്നു. നിങ്ങൾ മിശിഹായിക്കുള്ളവരെങ്കിൽ ഇനി അബ്രഹാമിന്റെ സന്തതിയും വാഗ്ദത്തത്താൽ അവകാശികളും ആകുന്നു. റോമ. ൩. ൯.

(൨) നടപ്പ്- ൨൨. ൧൬. ഇപ്പോൾ നീ എന്തിനു താമസിക്കുന്നു. അവന്റെ നാമം വിളിച്ചുകൊണ്ടു എഴുന്നേറ്റു മാമോദീസാ മുങ്ങി നിന്റെ പാപങ്ങളിൽ നിന്നു വെടിപ്പുള്ളവനായിരിക്ക. നട- ൨. ൩൮. നിങ്ങൾ ശുദ്ധമുള്ള റൂഹായുടെ ദാനത്തെ കൈക്കൊൾവാനായിട്ടു പാപമോചനത്തിനായി നിങ്ങളിൽ ഓരോരുത്തൻ അനുതപിച്ചു കൎത്താവായ യേശുവിന്റെ നാമത്തിൽ മാമോദീസാ മുങ്ങുവിൻ.

(൩) ൧ കോറി. ൧൨. ൧൩. എന്തുകൊണ്ടെന്നാൽ യഹൂദന്മാരാകട്ടെ, പുറജാതിക്കാരാകട്ടെ, ദാസന്മാരാകട്ടെ, സ്വാതന്ത്ര്യക്കാരാകട്ടെ നാം എല്ലാവരും ഏക ആത്മാവാൽ ഏക ശരീരത്തിലേക്കു മാമോദീസാ മുങ്ങുകയും നാം എല്ലാവരും ഏക ആത്മാവിനെ കുടിക്കയും ചെയ്തിരിക്കുന്നു.

(൪) നടപ്പ്- ൮. ൩൬, ൩൭. ആ ഷണ്ഡൻ ഇതാ വെള്ളം ഞാൻ മാമോദീസാ മുങ്ങുന്നതിനു എന്തു വിരോധം ഉള്ളു എന്നു പറഞ്ഞു. പീലിപ്പോസു പ

ന്നു പൊറുക്കപ്പെടുന്നവനും (൧൩) പുത്രനിൽനിന്നു നടക്കുന്നവ നും പിതാവിനോടും പുത്രനോടും കൂടെ വന്ദിക്കപ്പെട്ടു സ്തുതിക്ക പ്പെടുന്നവനും (൧൪) നിബ്യന്മാരെക്കൊണ്ടും ശ്ലീഹന്മാരെക്കൊ ണ്ടും പറയിച്ചവനും ആകുന്നു.

---

### ൧൦ാം സംഗതി.

### വിശുദ്ധ കൂദാശകളെക്കുറിച്ച്.

കൂദാശകൾ മനുഷ്യവർഗ്ഗത്തിന്റെ രക്ഷയ്ക്കു ആവശ്യപ്പെട്ട വയായി നമ്മുടെ കർത്താവു കല്പിച്ചു നിശ്ചയിച്ചിട്ടുള്ള അപ്ര ത്യക്ഷമായ നന്മകളുടെ പ്രത്യക്ഷമായ വിശുദ്ധകർമ്മങ്ങൾ ആ കുന്നു. ഇവയ്ക്കു വിശുദ്ധ രഹസ്യങ്ങൾ എന്നുംകൂടി പേരു പറ യപ്പെടുന്നു. (൧൫) മാമോദീസാ (൧൬) കുർബ്ബാന (൧൭) കുമ്പസാരം (൧൮) മൂറോൻ (൧൯) പട്ടത്വം (൨൦) വിവാഹം (൨൧) രോഗികളുടെ

---

(൧൩) യോഹ. ൧൬:൧൪. അവൻ എന്നെ മഹത്വപ്പെടുത്തും എന്തുകൊ ണ്ടെന്നാൽ അവൻ എനിക്കുള്ളതിൽനിന്നു എടുത്തു നിങ്ങൾക്കു കാണിച്ചുതരും.

(൧൪) ൨ പത്രോ. ൧:൨൧. എന്തെന്നാൽ ദീർഘദർശനം ഒരിക്കലും മനുഷ്യ ന്റെ ഇഷ്ടത്താൽ വന്നതല്ലാ, എന്നാലൊ ദൈവത്തിന്റെ മനുഷ്യരായ പരി ശുദ്ധന്മാർ പരിശുദ്ധ റൂഹായാൽ നിയോഗിക്കപ്പെട്ടിട്ടു സംസാരിച്ചുവത്രെ. മത്താ. ൧൦:൨൦. എന്തെന്നാൽ സംസാരിക്കുന്നതു നിങ്ങൾ അല്ലാ എന്നാ ലൊ നിങ്ങളുടെ പിതാവിന്റെ ആത്മാവു നിങ്ങളിൽ സംസാരിക്കുന്നു.

(൧൫) യോഹ. ൩:൫. ഒരുത്തൻ വെള്ളത്തിൽനിന്നും ആത്മാവിൽനിന്നും ജനിക്കുന്നില്ലെങ്കിൽ അവനു ദൈവത്തിന്റെ രാജ്യത്തിലേക്കു പ്രവേശി പ്പാൻ കഴികയില്ല.

(൧൬) യോഹ. ൬:൫൩. യേശു അവരോടു പറഞ്ഞു. ഞാൻ സത്യമായി ട്ടു സത്യമായിട്ടു നിങ്ങളോടു പറയുന്നു. നിങ്ങൾ മനുഷ്യപുത്രന്റെ ശരീരത്തെ ഭക്ഷിക്കയും തന്റെ രക്തത്തെ കുടിക്കയും ചെയ്യുന്നില്ലെങ്കിൽ നിങ്ങൾക്കു നിങ്ങളിൽ തന്നെ ജീവൻ ഇല്ലാ.

(൧൭) യാക്കൊ. ൫:൧൬. നിങ്ങൾ സൌഖ്യപ്പെടുവാനായിട്ടു തമ്മിൽ ത മ്മിൽ പിഴകളെ ഏറ്റുപറകയും ഒരുത്തനുവേണ്ടി ഒരുത്തൻ പ്രാർത്ഥിക്കയും ചെയ്വീൻ. എന്തുകൊണ്ടെന്നാൽ നീതിമാന്റെ പ്രാർത്ഥനയുടെ ശക്തി വ ലിയതാകുന്നു.

(൧൮) ൧ യോഹ. ൨:൨൭. തന്നിൽനിന്നു നിങ്ങൾ കൈക്കൊണ്ടിട്ടുള്ള അ ഭിഷേകം നിങ്ങളുടെ പക്കൽ താമസിക്കുമെങ്കിൽ ഒരുത്തനും നിങ്ങളെ പഠി പ്പിപ്പാൻ ആവശ്യം ഇല്ലാ.

(൧൯) എബ്രാ. ൫:൪. അഹറോൻ എന്നപോലെ ദൈവത്താൽ വിളിക്കപ്പെ ടുന്നവൻ അല്ലാതെ ആരും ബഹുമാനത്തെ തനിക്കായിട്ടുതന്നെ എടുക്കുന്നില്ല.

(൨൦) മത്താ. ൧൯:൬. ആകയാൽ ദൈവം ഇണചേർത്തതിനെ മനുഷ്യ ൻ വേർതിരിക്കരുതു.

(൨൧) യാക്കൊ. ൫:൧൪. നിങ്ങളിൽ ഒരുത്തൻ രോഗിയായിരിക്കുന്നു എ ങ്കിൽ അവൻ സഭയുടെ കശീശന്മാരെ വിളിക്കയും അവർ അവനുവേണ്ടി

തൈലാഭിഷേകം (൧) ഇങ്ങനെ ഏഴു കൂദാശകൾ ഉള്ളവയിൽ അഞ്ചു പൊതുവെ സകല മനുഷ്യർക്കും പട്ടത്വം, വിവാഹം ഇവ രണ്ടും അവയ്ക്കു മനസ്സുള്ളവർക്കു മാത്രവും ആവശ്യപ്പെട്ടവയാകുന്നു. സകല കൂദാശകളെയും അതാതിനു വേണ്ടിയ യോഗ്യതകളോടു കൂടെ കൈക്കൊള്ളേണ്ടതാകുന്നു. അപ്രകാരം കൈക്കൊള്ളുന്നവർക്കു കൃപ ലഭിക്കയും ലഭിച്ചിട്ടുള്ള കൃപ വർദ്ധിക്കയും ചെയ്യുന്നു.

---

## ൩-ാം സംഗതി.

### ഗ്ലൂര: മാമോദീസായെക്കുറിച്ച്.

മാമോദീസാ സകല കൂദാശകളിലുംവെച്ചു ഒന്നാമത്തേതു ആകുന്നു. ഈ കൂദാശ കൈക്കൊള്ളാതെ മറ്റുള്ളവയെ കൈക്കൊള്ളുവാൻ പാടുള്ളതല്ല. (൨) മാമോദീസായാൽ പുത്രസ്വീകാരം ലഭിക്കയും (൩) പാപമോചനത്തിനും ശുദ്ധമുള്ള റൂഹായുടെ ദാനത്തിനും (൪) ദൈവപുത്രന്മാരുടെ സംഘത്തിലുള്ള സംബന്ധത്തിനും പാത്രീഭവിക്കയും ചെയ്യുന്നു (൫) എന്നാൽ ഭക്തിയോടും വിശ്വാസത്തോടുംകൂടെ മാമോദീസാ മുതലായ കൂദാശ

---

പ്രാർത്ഥിച്ചു നമ്മുടെ കർത്താവിന്റെ നാമത്തിൽ അവനെ എണ്ണ പൂശുകയും ചെയ്യട്ടെ.

(൧) സംഖ്യ. ൮: ൧. ൨, കർത്താവു മോശയോടു സംസാരിച്ചു അവനോടു പറഞ്ഞു: നീ അഹരോനോടു സംസാരിച്ചു അവനോടു പറക, നീ വിളക്കുതണ്ടിനു നേരെ വിളക്കുകളെ കത്തിക്കുമ്പോൾ ഏഴു വിളക്കുകളും കത്തുന്നവയായിരിക്കണം. സഖ. ൪. ൨.

(൨) ഗലാ. ൩. ൨൭, ൨൯. എന്തുകൊണ്ടെന്നാൽ മ്ശിഹായിൽ മാമോദീസാ മുങ്ങിയവരായ നിങ്ങൾ മ്ശിഹായെ ധരിച്ചിരിക്കുന്നു. നിങ്ങൾ മ്ശിഹായിക്കുള്ളവരെങ്കിൽ ഇനി അബ്രഹാമിന്റെ സന്തതിയും വാഗ്ദത്തത്താൽ അവകാശികളും ആകുന്നു. യോഹ. ൩. ൫.

(൩) നടപ്പു. ൨൨. ൧൬. ഇപ്പോൾ നീ എന്തിന്നു താമസിക്കുന്നു. തന്റെ നാമം വിളിച്ചുകൊണ്ടു എഴുന്നേറ്റു മാമോദീസാ മുങ്ങി നിന്റെ പാപങ്ങളിൽനിന്നു വെടിപ്പുള്ളവനായിത്തീരുക. നട. ൨. ൩൮. നിങ്ങൾ ശുദ്ധമുള്ള റൂഹായുടെ ദാനത്തെ കൈക്കൊൾവാനായിട്ടു പാപമോചനത്തിനായി നിങ്ങളിൽ ഓരോരുത്തൻ അനുതപിച്ചു കർത്താവായ യേശുവിന്റെ നാമത്തിൽ മാമോദീസാ മുങ്ങുവിൻ.

(൪) ൧ കോരി. ൧൨. ൧൩. എന്തുകൊണ്ടെന്നാൽ യൂദന്മാരാകട്ടെ, പുറജാതിക്കാരാകട്ടെ, ദാസന്മാരാകട്ടെ, സ്വാതന്ത്ര്യക്കാരാകട്ടെ നാം എല്ലാവരും ഏക ആത്മാവാൽ ഏക ശരീരത്തിലേക്കു മാമോദീസാ മുങ്ങുകയും നാം എല്ലാവരും ഏക ആത്മാവിനെ കുടിക്കയും ചെയ്തിരിക്കുന്നു.

(൫) നടപ്പു. ൮. ൩൬, ൩൭. ആ ഷണ്ഡൻ ഇതാ വെള്ളം ഞാൻ മാമോദീസാ മുങ്ങുന്നതിന്നു എന്തു വിരോധം ഉള്ളു എന്നു പറഞ്ഞു. പീലിപ്പോസു പ

കളെ കൈക്കൊള്ളെണ്ടതാകുന്നു. (൧) എന്തുകൊണ്ടെന്നാൽ പ്രത്യസ്വീകാരവും ദൈവസ്നേഹവും ലഭിക്കുന്നതു വിശ്വാസം വഴിയായിട്ടത്രെ. (൨) മാമോദീസാ മുതലായ കൂദാശകളിൽ ഉപയോഗിച്ചുവരുന്ന മൂറോൻ, സൈത്ത, വെള്ളം മുതലായ സാധനങ്ങളും, വിശ്വാസം ഏറ്റുപറയിക്കുക, കൈ വെയ്ക്കുക, ഊതുക, നെറ്റിമെൽ കുരിശടയാളം വരയ്ക്കുക മുതലായ കൎമ്മങ്ങളും ദൈവത്തിൽനിന്ന നാം കൈക്കൊള്ളുന്ന നൽവരങ്ങളെയും നാം വിശ്വസിക്കെണ്ടവയും പ്രവൃത്തിക്കെണ്ടവയുമായ ഗുണങ്ങളെയും മ്ശിഹാ പ്രവൃത്തിച്ചവയും ദൈവാത്മാവു അപ്രത്യക്ഷമായി പ്രവൃത്തിക്കുന്നവയുമായ ഓരൊ വ്യാപാരങ്ങളെയും ദൃഷ്ടാന്തപ്പെടുത്തി കാണിക്കുന്നവയാകുന്നു. വെള്ളത്താൽ ശരീരത്തിന്റെ അഴുക്കുകളെ കഴുകിക്കളയുന്നപ്രകാരം സത്യവിശ്വാസത്തോടും ഭക്തിയോടും കൂടെ മാമോദീസാ കൈക്കൊള്ളുന്നവർ തങ്ങളുടെ ആത്മാക്കളുടെ പാപക്കറകളെ കഴുകിക്കളയുന്നതിനാൽ സ്നാനം എന്ന അൎത്ഥമുള്ള മാമോദീസാ എന്നും (൩) ഇതിനാൽ അറിവില്ലായ്മയുടെ അന്ധകാരത്തിൽനിന്ന ദൈവീക അറിവിന്റെ പ്രകാശത്തിലെക്ക അത്ഭുത

---

ണ്ടു: നീ പൂൎണ്ണഹൃദയത്തോടെ വിശ്വസിക്കുന്നു എങ്കിൽ ന്യായമുണ്ട. അവൻ ഉത്തരമായിട്ട യേശുമിശിഹാ ദൈവത്തിന്റെ പുത്രനാകുന്നു എന്ന ഞാൻ വിശ്വസിക്കുന്നു എന്ന പറഞ്ഞു.

(൧) ഗലാ. ൩. ൨൬. എന്തുകൊണ്ടെന്നാൽ നിങ്ങൾ എല്ലാവരും യേശുമിശിഹായിലുള്ള വിശ്വാസത്താൽ ദൈവത്തിന്റെ പുത്രന്മാർ ആകുന്നു.

(൨) റോമാ. ൬. ൩, ൪. അല്ലെങ്കിൽ യേശുമിശിഹായിൽ മാമോദീസാ മുങ്ങിയവരായ നാം തന്റെ മരണത്തിൽ മാമോദീസാ മുങ്ങിയെന്ന നിങ്ങൾ അറിയുന്നില്ലയോ? എന്തുകൊണ്ടെന്നാൽ യേശുമിശിഹാ മരിച്ചവരുടെ ഇടയിൽനിന്ന തന്റെ പിതാവിന്റെ മഹത്വത്തിൽ ഉയൎത്തെഴുന്നേറ്റപ്രകാരം തന്നെ നാം പുതിയ ജീവനിൽ നടപ്പാനായിട്ട തന്നോട്ട കൂടെ കബറടക്കപ്പെട്ടു. ൧ പത്രൊ. ൩. ൨൧. ആ സാദൃശത്തിൽതന്നെ നിങ്ങളും മാമോദീസായാൽ ജീവിക്കുന്നു. ആയതു നിങ്ങൾ ശരീരത്തെ അഴുക്കിൽ നിന്ന കഴുകുന്നതിനാൽ അല്ല, എന്നാലൊ ദൈവത്തിലും യേശുമിശിഹായുടെ ഉയൎപ്പിലും ഒട്ടിച്ചുള്ള മനസ്സാക്ഷിയാൽ ഏറ്റുപറഞ്ഞുകൊണ്ടത്രെ. യോഹ. ൨൦. ൨൨. താൻ അവരിൽ ഊതി അവരോട്ട നിങ്ങൾ ശുദ്ധമുള്ള റൂഹായെ കൈക്കൊൾവിൻ എന്ന പറഞ്ഞു. യോഹ. ൧൩. ൧൪, ൧൫. നിങ്ങളുടെ ഗുരുനാഥനും ഉടയവനുമായ ഞാൻ നിങ്ങൾക്ക നിങ്ങളുടെ കാലുകളെ കഴുകിയെങ്കിൽ നിങ്ങൾ തമ്മിൽ തമ്മിൽ കാലുകളെ കഴുകുവാൻ എത്രയോ കടപ്പെട്ടിരിക്കുന്നു. എന്തുകൊണ്ടെന്നാൽ ഞാൻ നിങ്ങൾക്ക ചെയ്തപ്രകാരം നിങ്ങളും ചെയ്യാനായിട്ട ഒരു ദൃഷ്ടാന്തം ഞാൻ നിങ്ങൾക്ക തന്നിരിക്കുന്നു. നട. ൮. ൧൭. അപ്പോൾ അവർ അവരുടെ മേൽ കൈ വെച്ചു. അവർ ശുദ്ധമുള്ള റൂഹായെ കൈക്കൊള്ളുകയും ചെയ്തു.

(൩) ൧ പത്രൊ. ൨. ൯. എന്നാൽ നിങ്ങൾ അന്ധകാരത്തിൽനിന്ന തന്റെ ആശ്ചൎയ്യമായ പ്രകാശത്തിലേക്ക നിങ്ങളെ വിളിച്ചവന്റെ സ്തുതികളെ അ

വചനത്തിനാൽ പ്രകാശമെന്നും (൮) ആദ്യമനുഷ്യർകളുടെ ഗർഭപാത്രത്തിൽ നിന്നു ജനിച്ചിരിക്കുന്നവർ രണ്ടാമതും മാമോദീസായാകുന്ന ഗർഭപാത്രത്തിൽനിന്നു കൃപയുടെ മക്കളായി ജനിക്കുന്നതിനാൽ വീണ്ടും ജനനമെന്നും ഇതിനു പേരുകൾ പറയുന്നുണ്ടു. കല്പനാലംഘനത്താൽ മാത്രം അല്ല ജന്മപാപത്താലും മനുഷ്യജാതി മുഴുവനും ദൈവശിക്ഷയ്ക്കു പാത്രമായി തീർന്നിരിക്കകൊണ്ടും മാമോദീസാമൂലം പാപങ്ങൾ മോചിക്കപ്പെടുകയും ദൈവകൃപ ലഭിക്കയും ചെയ്യുന്നതിനാലും (൯) ചെറിയ പൈതങ്ങൾക്കു മാമോദീസായുടെ നൽവരം വിരോധിച്ചുകൂടാത്തതാകുന്നു. മാമോദീസായിൽ മദ്ധ്യസ്ഥനെ നിറുത്തുന്നതു രക്ഷക്കായി അങ്ങളുടെ വാഗ്ദത്തത്തെ കാണിപ്പാനും ചെറിയ പൈതങ്ങളുടെ മാമോദീസായിൽ മാമോദീസാ മുക്കുന്ന പൈതങ്ങൾ നടത്തേണ്ടു ഏറ്റുപറച്ചിൽ മുതലായ സംഗതികളെ അവർക്കു പകരം പ്രതിപുരുഷന്മാരായി നിന്നുകൊണ്ടു നടത്തുവാനും അവരെ സത്യവിശ്വാസം മുതലായതു പഠിപ്പിക്കേണ്ടതിന്നു ചുമതലക്കാരായിരിപ്പാനും അത്രെ. (൧൦) പാപമോചനത്തിനു മാമോദീസാ ഒന്നുമാത്രമെ ഉള്ളു. അതിനാൽ ഒരുത്തൻ മാമോദീസാ കൈക്കൊണ്ട ശേഷം മിശിഹായിലുള്ള വിശ്വാസം ഉപേക്ഷിക്കയും പിന്നത്തേതിൽ വിശ്വസിച്ചു തിരിച്ചുവരികയും ചെയ്താൽ അവനെ രണ്ടാമതും മാമോദീസാ മുക്കുവാൻ ആവശ്യമില്ല, അനുതാപത്താൽ മാത്രം കൈക്കൊള്ളപ്പെടേണ്ടതാകുന്നു. എന്നാൽ വിശുദ്ധ സഭയുടെ സത്യവിശ്വാസത്തിനു നിന്നു

---

റിയിപ്പാനായിട്ടു തിരഞ്ഞെടുക്കപ്പെട്ടൊരു രാജപുരോഹിതകലവും ശുദ്ധമുള്ള ജനവും രക്ഷപെട്ടക്കൂട്ടവും ആകുന്നു.

(൮) യോഹ. ൩. ൩. ഒരുത്തൻ വീണ്ടും ജനിക്കുന്നില്ലെങ്കിൽ അവനു ദൈവത്തിന്റെ രാജ്യം കാണ്മാൻ കഴികയില്ല. തീത്തൊ. ൩. ൫. വീണ്ടും ജനനമാകുന്ന സ്നാനത്താലും ശുദ്ധമുള്ള റൂഹായുടെ പുതുക്കത്താലും താൻ നമ്മെ രക്ഷിപ്പിച്ചു.

(൯) മർക്കൊ. ൧൦. ൧൩, ൧൪, ൧൬. താൻ അവരെ തൊടേണ്ടുന്നതിനു പൈതങ്ങളെ അവർ തന്റെ അടുക്കൽ കൊണ്ടുവന്നു. എന്നാൽ അവരെ കൊണ്ടുവന്നവരെ തന്റെ ശിഷ്യന്മാർ ശാസിച്ചു. എന്നാറെ യേശു കണ്ടപ്പോൾ താനിക്കു ഇഷ്ടക്കേടായി അവരോടു പറഞ്ഞു: പൈതങ്ങൾ എന്റെ അടുക്കൽ വരുവാൻ വിട്ടുവിൻ അവരെ വിരോധിക്കരുതു, എന്തുകൊണ്ടെന്നാൽ ദൈവത്തിന്റെ രാജ്യം ഇപ്രകാരമുള്ളവരുടെ ആകുന്നു. താൻ തന്റെ ഭുജങ്ങളിൽ അവരെ എടുത്തുകൊണ്ടു അവരുടെമേൽ തന്റെ കൈ വെച്ചു അവരെ അനുഗ്രഹിച്ചു. ആദ്ദ - ൧൯. ൧൦—൧൪.

(൧൦) എഫെ. ൪. ൫. എന്തുകൊണ്ടെന്നാൽ ഒരുകർത്താവും ഒരുവിശ്വാസവും ഒരു മാമോദീസായും ആകുന്നു.

തെററിയവരും പട്ടത്വത്തിന്റെ ശരിയായ കൈവെപ്പു ഇല്ലാത്തവരുമായ വേദവിപരീതികളാൽ കഴിക്കപ്പെടുന്ന മാമൊദീസാ പൂൎണ്ണതയുള്ളതെന്നു വിചാരിക്കപ്പെടാത്ത ഇവരുടെ കാനോനിൽ വിവരിച്ചിരിക്കുന്ന പ്രകാരം അതാതു വേദവിപരീതികളുടെ വിശ്വാസ സ്ഥിതി നോക്കി ചിലരെ തൈലാഭിഷേകത്തിന്റെ ശുശ്രൂഷ കഴിച്ചു മൂറോൻ മാത്രം പൂശുകയും ചിലരെക്കൊണ്ടു അവരുടെ വേദവിപരീതങ്ങൾ ഉപേക്ഷിപ്പിക്ക മാത്രം ചെയ്കയും ചിലരെ മാമോദീസായുടെ ശുശ്രൂഷപൂൎവ്വം തികച്ചു മാമോദീസാ മുക്കുകയും ചെയ്യേണ്ടതാകുന്നു.

---

## ൧൦ാം സംഗതി.

## ശുദ്ധ: കുൎബ്ബാനയെക്കുറിച്ചു.

കുൎബ്ബാന എന്നതു നമ്മുടെ ആത്മാക്കളുടെ പുഷ്ടിയ്ക്കും രക്ഷയ്ക്കും വേണ്ടി ഭക്ഷണവും പാനീയവുമായി കൎത്താവീശോമിശിഹായുടെ തിരുശരീര രക്തത്തിന്നു നമ്മെ സംബന്ധിപ്പിക്കുന്നതായ ഒരു ക്രിയാശയത്രെ. (൧) വചനമായ ദൈവം മനുഷ്യസ്വഭാവത്തോടു യോജിച്ചതിനാൽ തന്റെ മനുഷ്യത്വത്തിന്നും ദൈവമെന്നു പേർ വിളിക്കപ്പെട്ടിരിക്കുന്ന പ്രകാരം കുൎബ്ബാനയിൽ അടങ്ങിയുള്ള അപ്പത്തിലും വീഞ്ഞിലും ശുദ്ധമുള്ള റൂഹായായ ദൈവം ആവസിക്കുന്നതിനാൽ (൨) ഇതു എന്റെ ശരീരം ആകുന്നു എന്നും ഇതു എന്റെ രക്തം ആകുന്നു എന്നും ഉള്ള തന്റെ കല്പനപോലെ അവയെ കൎത്താവിന്റെ ശരീര രക്തങ്ങളെന്നു വിശ്വസിപ്പാനുള്ളതാകുന്നു. അവ സ്വഭാവേന ശരീര രക്തങ്ങളെന്നല്ല, എന്നാലൊ കൃപയാലുള്ള ശരീര രക്തങ്ങളെന്നത്രെ. (൩) കാഴ്ചയിലും രുചിയിലും വസ്തു ഭേദ

---

(൧) എബ്രാ. ൨. ൯. ദൈവം തന്റെ കൃപയാൽ എല്ലാവനും വേണ്ടി മരണം ആസ്വദിച്ചു.

(൨) മൎക്കൊ. ൧൪. ൨൨—൨൪. അവർ ഭക്ഷിക്കുമ്പോൾ യേശു അപ്പം എടുത്തു വാഴ്ത്തി ഖണ്ഡിച്ചു അവൎക്കു കൊടുത്തു അവരോടു പറഞ്ഞു വാങ്ങുവിൻ ഇതു എന്റെ ശരീരം ആകുന്നു. താൻ കാസായും എടുത്തു സ്തോത്രം ചെയ്തു വാഴ്ത്തി അവൎക്കു കൊടുത്തു. അവർ എല്ലാവരും അതിൽനിന്നു കുടിക്കയും ചെയ്തു. താൻ അവരോടു പറഞ്ഞു: ഇതു പലൎക്കുവേണ്ടി ചിന്തപ്പെടുന്ന പുതിയ നിയമത്തിന്റെ എന്റെ രക്തം ആകുന്നു. യോഹ. ൬. ൫൫. എന്തുകൊണ്ടെന്നാൽ എന്റെ ശരീരം സത്യമായിട്ടു ഭക്ഷണവും എന്റെ രക്തം സത്യമായിട്ടു പാനീയവും ആകുന്നു. മത്താ. ൨൬. ൨൬—൨൮. ലൂക്കൊ. ൨൨. ൧൯, ൨൦. ൧ കൊരി. ൧൧. ൨൪—൨൫.

(൩) ൧ കൊരി. ൧൦. ൧൬. എന്തുകൊണ്ടെന്നാൽ ഈ അപ്പത്തെ നിങ്ങൾ

പ്പെട്ട ശരീര രക്തങ്ങളായി തീരുന്നില്ലെങ്കിലും (൧) വിശ്വാസത്തോടും ഭക്തിയോടും കൂടെ കൈക്കൊള്ളുന്നവൎക്ക കൎത്താവിന്റെ ശരീര രക്തങ്ങളുടെ ഫലമായ പാപമോചനവും നിത്യജീവനും ലഭിക്കുന്നതാകുന്നു. (൨) തിരിച്ചറിവും ഭക്തിയും കൂടാതെ ഭക്ഷിക്കുന്നവൎക്കൊ ശിക്ഷാവിധി ഉണ്ടാകയും ചെയ്യും. (൩) കൎത്താവ മിശിഹായുടെ ശരീരരക്തങ്ങളുടെ ഒരു സംബന്ധമാകുന്നു മാത്രമല്ല (൪) പുതിയനിയമപ്രകാരമുള്ള ഒരുബലി

---

ഭക്ഷിക്കയും ഈ കാസായെ നിങ്ങൾ കുടിക്കയും ചെയ്യുമ്പോൾ ഒക്കെയും നമ്മുടെ കൎത്താവിന്റെ മരണത്തെ തന്റെ വരവിനോളം നിങ്ങൾ ഓൎപ്പിക്കുന്നു.

(൧) ൧ കോറി ൧൧. ൨൮. ഇതു ഹേതുവായിട്ട തന്നത്താൻ ശോധന ചെയ്തിട്ട ഈ അപ്പത്തിൽനിന്ന ഭക്ഷിക്കയും ഈ കാസായിൽനിന്ന കുടിക്കയും ചെയ്യട്ടെ. മത്താ. ൨൬—൨൮. ഇതു പാപമോചനത്തിന്നായി പലൎക്കുംവേണ്ടി ചിന്തപ്പെടുന്ന പുതിയനിയമത്തിന്റെ എന്റെ രക്തം ആകുന്നു. യോഹ. ൬. ൫൧, ൫൩, ൫൪. ൫൬—൫൭. ഞാൻ സ്വൎഗ്ഗത്തിൽനിന്ന ഇറങ്ങിവന്ന ജീവനുള്ള അപ്പം ആകുന്നു. ഒരുത്തൻ ഈ അപ്പത്തിൽനിന്ന ഭക്ഷിച്ചാൽ അവൻ എന്നേക്കും ജീവിക്കും. യേശു അവരോട പറഞ്ഞു ഞാൻ സത്യമായിട്ട സത്യമായിട്ട നിങ്ങളോട പറയുന്നു. നിങ്ങൾ മനുഷ്യപുത്രന്റെ ശരീരത്തെ ഭക്ഷിക്കയും തന്റെ രക്തത്തെ കുടിക്കയും ചെയ്യുന്നില്ലെങ്കിൽ നിങ്ങളിൽതന്നെ ജീവൻ ഇല്ല. എന്നാൽ എന്റെ ശരീരത്തിൽനിന്ന ഭക്ഷിക്കയും എന്റെ രക്തത്തിൽനിന്ന കുടിക്കയും ചെയ്യുന്നവന നിത്യജീവൻ ഉണ്ട. അവസാന ദിവസത്തിൽ ഞാൻ അവനെ ഉയൎപ്പിക്കയും ചെയ്യും. എന്റെ ശരീരത്തെ ഭക്ഷിക്കയും എന്റെ രക്തത്തെ കുടിക്കയും ചെയ്യുന്നവൻ എന്നിലും ഞാൻ അവനിലും വാഴുന്നു. ജീവനുള്ള പിതാവ എന്നെ അയച്ചിട്ട ഞാൻ പിതാവമൂലം ജീവനുള്ളവനായിരിക്കുന്നപ്രകാരം എന്നെ ഭക്ഷിക്കുന്നവനും ഞാൻ മൂലം ജീവിക്കും.

(൨) ൧ കോറി. ൧൧. ൨൯, ൩൦. എന്തുകൊണ്ടെന്നാൽ അയോഗ്യമായി അതിൽനിന്ന ഭക്ഷിച്ചുകുടിക്കുന്നവൻ കൎത്താവിന്റെ ശരീരത്തെ വിവേചിക്കായ്കയാൽ തനിക്ക താൻ ശിക്ഷാവിധിയെ ഭക്ഷിച്ചുകുടിക്കുന്നു. ഇതുഹേതുവായിട്ട നിങ്ങളിൽ പലർ ബലഹീനന്മാരും രോഗികളും ആകുന്നു പലർ നിദ്ര പ്രാപിക്കയും ചെയ്യുന്നു.

(൩) ൧ കോറി ൧൦—൧൬. നാം വാഴ്ത്തുന്ന സ്തോത്രത്തിന്റെ കാസാ മിശിഹായുടെ രക്തത്തിന്റെ സംബന്ധം അല്ലയോ? നാം മുറിക്കുന്ന അപ്പം മിശിഹായുടെ ശരീരത്തിന്റെ സംബന്ധം അല്ലയോ?

(൪) മലാ. ൧—൧൧. എന്തെന്നാൽ സൂൎയ്യോദയം മുതൽ അതിന്റെ അസ്തമനംവരെയും എന്റെ നാമം പുറജാതികളിൽ വലിയതാകുന്നു. എല്ലാ സ്ഥലത്തിലും അവർ ധൂപംവെക്കുകയും എന്റെ നാമത്തിനു വെടിപ്പുള്ള കാഴ്ചകളെ അൎപ്പിക്കയും ചെയ്യുന്നു. എന്തെന്നാൽ എന്റെ നാമം പുറജാതികളിൽ വലിയതാകുന്നു എന്ന സൈന്യങ്ങളുടെ കൎത്താവു പറയുന്നു. മത്താ. ൫. ൨൩, ൨൪. ബലിപീഠത്തിങ്കൽ നിന്റെ കാഴ്ചയെ നീ കൊണ്ടുചെല്ലുകയും നിന്റെ സഹോദരന നിന്റെ നേരെ വല്ലതും ഉണ്ടെന്ന അവിടെവെച്ച നീ ഓൎക്കയും ചെയ്താൽ നിന്റെ കാഴ്ചയെ അവിടെ ബലിപീഠത്തിൻ മുമ്പാകെ വച്ചിട്ട ഒന്നാമതപോയി നിന്റെ സഹോദരനോട യോജ്യതപ്പെടുക, പിന്നെ വന്ന നിന്റെ കാഴ്ച അൎപ്പിക്ക. എബ്രാ. ൧൩—൧൦. മിശിഹാ നമ്മെ സ്നേ

അത്യന്തം രോഗത്തിൽ കിടക്കുന്നവർക്ക് ഭക്ഷണത്തിൽ നിന്നുള്ള ഉപവാസ ക്രിയയെ മതിയാവു എന്നു നിർബന്ധമില്ല. (൭) മിശിഹാ തന്റെ തിരുവത്താഴത്തിൽ ഉപയോഗിച്ച അപ്പം പുളിപ്പുള്ളതായിരുന്ന പ്രകാരം തന്നെ കുർബാനയിൽ പുളിപ്പുള്ള അപ്പം ഉപയോഗിക്കേണ്ടതാകുന്നു. (൮) താൻ സകല ലോകത്തെയും ജീവിപ്പിക്കുന്ന ജീവന്റെ പുളിപ്പാകുന്നു എന്നു ഇതിനാൽ ദൃഷ്ടാന്തപ്പെടുത്തുകയും ചെയ്യുന്നു.

---

## ൮-ാം സംഗതി.

## കുമ്പസ്സാരത്തെക്കുറിച്ച്.

കുമ്പസ്സാരം എന്നതു തങ്ങൾ ചെയ്തുപോയിട്ടുള്ള പാപങ്ങളെക്കുറിച്ച് ദൈവത്തിന്റെ സ്ഥാനാപതിയായ പട്ടക്കാരന്റെ മുമ്പാകെ ഏറ്റുപറഞ്ഞു ദൈവത്തോടു അനുതപിക്കയും അനുതാപംമൂലം പട്ടക്കാരൻ വഴിയായി ദൈവത്തിൽനിന്നു മോചനം ലഭിക്കയും ചെയ്യുന്നതായ ഒരു ക്രിയയത്രെ. ഇതിനു അനുതാപത്തിന്റെ രഹസ്യം എന്നുംകൂടെ പേർ പറയപ്പെടുന്നുണ്ടു. (൯) പട്ടക്കാർ ദൈവത്തിന്റെ സ്ഥാനാപതികളായിട്ടാണുവെ ജനത്തോടു പ്രസംഗിച്ചു ഗുണദോഷിക്കയും പരസ്യമായ പാപങ്ങൾക്കു പരസ്യമായി ശാസിക്കയും അവരെ സത്യവഴിയിൽ നടത്തുകയും ചെയ്യേണ്ടതു കൂടാതെ കഴിയുന്നതായിരു

---

സ്രാപ്പേന്മാരിൽ ഒരുത്തൻ കൊടിൽ കൊണ്ടു ബലിപീഠത്തിൽ നിന്നു അവന്റെ കയ്യിൽ ഒരു തീക്കനൽ എടുത്തുകൊണ്ടു എന്റെ അടുക്കലേക്കു പറന്നു വന്നു എന്റെ വായിക്കു തൊട്ടു എന്നോടു പറഞ്ഞു കണ്ടാലും നിന്റെ അന്യായം നീങ്ങിപ്പോകുവാനും നിന്റെ പാപങ്ങൾ മോചിക്കപ്പെടുവാനുമായിട്ടു ഇതു നിന്റെ അധരങ്ങളെ തൊട്ടിരിക്കുന്നു. യെശഹ: ൬, ൬൭.

(൭) മർക്കോ: ൧൪, ൨൨; അവർ ഭക്ഷിക്കുമ്പോൾ യേശു അപ്പം * എടുത്തു വാഴ്ത്തി. ൧ കോറി: ൫, ൮. ഇതു ഹേതുവായിട്ടു നാം പെരുനാൾ ആചരിക്കണം. അതു പഴയ പുളിമാവാൽ അല്ല, തിന്മയുടെയും കെപ്പിന്റെയും പുളിമാവാലും അല്ല, എന്നാലൊ വെടിപ്പിന്റെയും സത്യത്തിന്റെയും പുളിമാവാൽ അത്രെ.

(൮) മത്താ: ൧൩, ൩൩; മറ്റൊരു ഉപമ താൻ അവരോടു പറഞ്ഞു, മൂന്നു പറ മാവു മുഴുവനും പുളിക്കുവോളം ഒരു സ്ത്രീ എടുത്തു അതിൽ ഒളിച്ചു വെച്ചിട്ടുള്ള പുളിച്ച മാവിനു സ്വർഗ്ഗരാജ്യം സദൃശമാകുന്നു.

(൯) മലാഖി: ൨, ൭. എന്തുകൊണ്ടെന്നാൽ പട്ടക്കാരന്റെ അധരങ്ങൾ അ

---

* സുറിയാനിയിൽ ഇവിടെ അപ്പം എന്നു ഉപയോഗിച്ചിരിക്കുന്ന പദം പുളിച്ച മാവുകൊണ്ടു ഉണ്ടാകുന്ന അപ്പത്തിനു ഉപയോഗിക്കുന്നതല്ലാതെ പുളിപ്പില്ലാത്തതുകൊണ്ടു ഉണ്ടാകുന്ന അപ്പത്തിനു ഉപയോഗിക്കുന്നതല്ല.

ന്മാർ ഓരോരുത്തരുടെ പ്രവൃത്തികളും അകമെയുള്ള സ്ഥിതിയും ഏതു പ്രകാരം ഇരിക്കുന്നു എന്നു അറിഞ്ഞു പ്രത്യേകം പ്രത്യേകം ഓരോരുത്തൎക്കു വേണ്ടിയിരിക്കുന്ന പ്രകാരമുള്ള ഗുണദോഷങ്ങൾ പറഞ്ഞു കൊടുത്തു അവരെ വഴിതെറ്റിൽ നിന്നു തിരിപ്പിക്കയും അവരുടെ പാപങ്ങളെക്കുറിച്ചു ഒരു പിതാവിനെപ്പോലെ സ്നേഹത്തോടു കൂടെ ശാസിക്കയും നോമ്പു ധൎമ്മം മുതലായി ഓരോരുത്തൎക്കുതകുന്നതായ ചില പ്രായശ്ചിത്തങ്ങൾ നിശ്ചയിക്കയും കൎത്താവിന്റെ നീതിയെ ചൂണ്ടിക്കാണിച്ചു ഭയപ്പെടുത്തുകയും തന്റെ കരുണയെ കാണിച്ചു കൃപയിൽ ആശ്രയിപ്പിച്ചു ആശ്വസിപ്പിക്കയും (൧) അവരുടെമേൽ പാപപരിഹാരത്തിന്റെ പ്രാൎത്ഥന കഴിച്ചു കൎത്താവിന്റെ നാമത്തിൽ അവരെ അനുഗ്രഹിക്കയും ചെയ്യേണ്ടതു എത്രയും യോഗ്യവും മുറയും ആകുന്നു. ഈ പ്രകാരം പട്ടക്കാരൻ ചെയ്യേണ്ടതിന്നു ഓരോരുത്തരുടെ പ്രവൃത്തികളും സ്ഥിതിയും ഏതു പ്രകാരം ഇരിക്കുന്നു എന്നു അറിവാൻ ആവശ്യമാകയാൽ (൨) കുമ്പസാരിക്കുന്നവർ തങ്ങളുടെ സകല പാപങ്ങളെയും മനസ്സാക്ഷിയുടെ

---

റിവിനെ പൊടിപ്പിക്കുന്നു. അവർ അവന്റെ വായിൽനിന്നു ന്യായപ്രമാണത്തെ ചോദിക്കുന്നു. എന്തുകൊണ്ടെന്നാൽ, അവൻ സൎവ്വശക്തിയുള്ള കൎത്താവിന്റെ ദൂതൻ ആകുന്നു. ഹെസ: ൩, ൧൭—൨൨. മനുഷ്യപുത്രാ! നീ എന്റെ വായിൽ നിന്നു വചനങ്ങളെ കേട്ടു എന്നിൽ നിന്നു അവരെ ഓൎമ്മപ്പെടുത്തുവാനായിട്ടു ഇസ്രായേൽ ഭവനക്കാൎക്കു ഞാൻ നിന്നെ ഒരു കാവല്ക്കാരനായി കൊടുത്തിരിക്കുന്നു. പാപിയോടു നീ മരിക്കുമെന്നു ഞാൻ പറയുമ്പോൾ നീ അവനെ ഓൎമ്മപ്പെടുത്താതെയും പാപിയോടു അവൻ അവന്റെ വഴിയിൽനിന്നു സൂക്ഷിക്കപ്പെട്ടു ജീവിപ്പാൻ നീ പറയാതെയും ഇരുന്നാൽ ആ പാപി അവന്റെ അന്യായത്തിൽ മരിക്കും, നിന്റെ കൈകളിൽ നിന്നു അവന്റെ രക്തത്തെ ഞാൻ പ്രതിഫലം ചോദിക്കയും ചെയ്യും ഇത്യാദി. തീത്തോ: ൧, ൯. അവൻ തന്റെ സൽഉപദേശത്താൽ ആശ്വസിപ്പിപ്പാനും തൎക്കിക്കുന്നവരെ ശാസിപ്പാനും കഴിവുള്ളവനായിട്ടു വിശ്വാസ വചനത്തിന്റെ ഉപദേശത്തെക്കുറിച്ചു താല്പൎയ്യമുള്ളവനും ആയിരിക്കണം. ൧ തീമോ. ൫, ൨൦. മനുഷ്യരിൽ ശേഷംപേരും ഭയപ്പെടുവാനായിട്ടു പാപം ചെയ്യുന്നവരെ എല്ലാവരുടെയും മുമ്പാകെ ശാസിക്ക.

(൧) ലേവ്യ: ൫; ൫-ന്നു. ഇവയിൽ ഒന്നിൽ അവൻ പാപം ചെയ്യുമ്പോൾ താൻ ഇതിൽ പാപം ചെയ്തുപോയി എന്നു ഏറ്റുപറയേണം. ഇത്യാദി...... പട്ടക്കാരൻ അവന്റെ പാപത്തിൽനിന്നു അവനുവേണ്ടി പരിഹാരം ചെയ്കയും വേണം.

(൨) ആവൎത്ത. ൨൬. ൩—൧൦. ആ നാളുകളിലിരിക്കുന്ന പട്ടക്കാരന്റെ അടുക്കൽ നീ ചെന്നു അവനോടു പറയേണ്ടതു എന്തെന്നാൽ ഇത്യാദി—സങ്കീ. ൩൨, ൫—൭. ഞാൻ സഭയിൽ നേരുള്ളവരുടെ ഗുണദോഷത്താൽ എന്റെ [illegible] ഹൃദയത്തോടെ കൎത്താവിനോടു ഏറ്റുപറയും. മത്താ. ൩—൬. അവർ തങ്ങളുടെ പാപങ്ങളെ ഏറ്റുപറഞ്ഞുകൊണ്ടു യൊൎദ്ദാൻ നദിയിൽ അവനാൽ മാമോദീസാ മുങ്ങുകയും ചെയ്തു. മത്താ. ൧൮—൧൮. യേശു അവരോടു

സ്ഥിതിയെയും പട്ടക്കാരനോടു വെളിപ്പെടുത്തേണ്ടതാകുന്നു. (൧) കുമ്പസ്സാരത്തിൽ പട്ടക്കാരനോടു ഏറ്റുപറയുന്ന രഹസ്യ പാപങ്ങളെ പട്ടക്കാരൻ ഒരുത്തനോടും വെളിപ്പെടുത്തുകയും അരുതു. വെളിപ്പെടുത്തുന്ന പട്ടക്കാരൻ ശിക്ഷാവിധിക്കു യോഗ്യനായി തീരുകയും ചെയ്യും. (൨) പട്ടക്കാർക്കു പാപങ്ങളെ മോചിപ്പാനുള്ള അധികാരം അവരുടെ സ്വന്ത നീതിയാലൊ അധികാരത്താലൊ അല്ല. (൩) അവരുടെ ഗുണദോഷത്താലും (൪) പ്രാൎത്ഥനയാലും (൫) കൎത്താവിൽനിന്നു അവൎക്കു ലഭിച്ചിട്ടുള്ള നൽവരത്താലും അവർ വഴിയായി പാപികൾക്കു മോചനം ലഭിക്കുന്നതിനെക്കുറിച്ചു പറയുന്നതത്രെ. പത്രോസിന്റെ പ്രാൎത്ഥനയാൽ കൎത്താവു ഉയൎപ്പിച്ച സ്ത്രീയെ പത്രോസു ഉയൎപ്പിച്ചു

---

പറഞ്ഞു; നോക്കു നീ ഒരുത്തനോടും പറയരുതു, എന്നാൽ നീ പോയി നിന്നെത്തന്നെ പട്ടക്കാൎക്കു കാണിച്ചു അവരുടെ സാക്ഷിയ്ക്കായി മോശ കല്പിച്ചിട്ടുള്ളപ്രകാരം കാഴ്ച അൎപ്പിക്ക. നടപ്പ്. ൧൯—൧൮. വിശ്വസിച്ചവരിൽ പലരും വന്നു തങ്ങളുടെ പിഴകളെ വിവരം അറിയിക്കയും തങ്ങൾ ചെയ്തിട്ടുള്ളതിനെ ഏറ്റുപറകയും ചെയ്തു. യാക്കൊ. ൫—൧൬. നിങ്ങൾ സൌഖ്യപ്പെടുവാനായിട്ടു തമ്മിൽ തമ്മിൽ നിങ്ങളുടെ പിഴകളെ ഏറ്റുപറകയും ഒരുത്തനു വേണ്ടി ഒരുത്തൻ പ്രാൎത്ഥിക്കയും ചെയ്വീൻ. എന്തുകൊണ്ടെന്നാൽ നീതിമാന്റെ പ്രാൎത്ഥനയുടെശക്തി വലിയതാകുന്നു. സംഖ്യ. ൫. ൬, ൭. ലേവ്യ. ൧൩. സുഭാ. ൨൮. ൧൩.

(൧) സുഭാ. ൧൧—൧൩. ഏഷണിക്കാരൻ രഹസ്യത്തെ വെളിപ്പെടുത്തുന്നു. തന്റെ ആത്മാവിൽ വിശ്വാസമുള്ളവൻ വചനത്തെ മറയ്ക്കുന്നു. സുഭാ. ൨൫-൯. നീ നിന്റെ സഖിയോടു വ്യവഹാരത്തെ വിസ്തരിക; മറ്റൊരു രഹസ്യത്തെ വെളിപ്പെടുത്തുകയും അരുതു.

(൨) നടപ്പ്. ൩- ൧൨. ശിമോൻ കണ്ടപ്പോൾ ഉത്തരമായിട്ടു അവരോടു പറഞ്ഞു: ഇസ്രായേൽപുത്രന്മാരായ പുരുഷന്മാരെ ഇവനിൽ എന്തുകൊണ്ടു നിങ്ങൾ അത്ഭുതപ്പെടുന്നു, അല്ലെങ്കിൽ ഇവൻ നടപ്പാനായിട്ടു ഞങ്ങളുടെ ശക്തിയാലൊ ഞങ്ങളുടെ അധികാരത്താലൊ ഇതു ഞങ്ങൾ ചെയ്തപ്രകാരം ഞങ്ങളിൽ എന്തിനു നിങ്ങൾ സൂക്ഷിക്കുന്നു.

(൩) യാക്കൊ. ൫. ൧൯, ൨൦. എന്റെ സഹോദരന്മാരെ! നിങ്ങളിൽ ഒരുത്തൻ സത്യത്തിന്റെ വഴിയിൽനിന്നു തെറ്റിപ്പോകയും അവന്റെ വഴിതെറ്റിൽനിന്നു ഒരുത്തൻ അവനെ തിരിപ്പിക്കയും ചെയ്താൽ പാപിയെ അവന്റെ വഴിതെറ്റിൽനിന്നു തിരിപ്പിക്കുന്നവൻ മരണത്തിൽനിന്നു അവന്റെ ആത്മാവിനെ ജീവിപ്പിക്കുന്നു എന്നും അവന്റെ പാപങ്ങളുടെ ബഹുത്വത്തെ മായിച്ചുകളയുന്നു എന്നും അറിഞ്ഞുകൊള്ളട്ടെ.

(൪) ൧ തിമൊ. ൨—൧. ആകയാൽ നിന്നോടു ഞാൻ അപേക്ഷിക്കുന്നു. നീ സകലത്തിന്നും മുമ്പെ എല്ലാ മനുഷ്യൎക്കും വേണ്ടി അപേക്ഷയും പ്രാൎത്ഥനയും യാചനയും സ്തോത്രവും ദൈവത്തിനു അൎപ്പിക്കേണം.

(൫) യോഹ. ൨൦. ൨൨, ൨൩. ഇവ താൻ പറഞ്ഞിട്ടു അവരിൽ ഊതി അവരോടു പറഞ്ഞു. നിങ്ങൾ ശുദ്ധമുള്ള റൂഹായെ കൈക്കൊൾവീൻ. നിങ്ങൾ ഒരുത്തനോടു പാപങ്ങളെ ക്ഷമിക്കുമെങ്കിൽ അവനോടു ക്ഷമിക്കപ്പെടും. ഒരുത്തന്റേതു പിടിക്കുമെങ്കിൽ അവ പിടിക്കപ്പെട്ടിരിക്കയും ചെയ്യും.

എന്നു പറയുന്നതു നീതിയെങ്കിൽ കുമ്പസ്സാരത്തിലും മറ്റും പട്ടക്കാർ വഴിയായി കർത്താവു ചെയ്തുകൊടുക്കുന്ന പാപമോചനത്തെക്കുറിച്ചു പട്ടക്കാർക്കു പാപങ്ങളെ മോചിപ്പാൻ അധികാരം ഉണ്ടെന്നു പറയുന്നതു "നിങ്ങൾ ഒരുത്തനോടു പാപങ്ങളെ ക്ഷമിക്കുമെങ്കിൽ അവനോടു ക്ഷമിക്കപ്പെട്ടു" എന്നുള്ള കർത്താവിന്റെ കല്പനയോടു ചേരുന്നതെന്നല്ലാതെ യാതൊരു പ്രകാരത്തിലും ദൈവദൂഷണമായി തീരുന്നതല്ല.

---

## ൯-ാം സംഗതി.

### വിശുദ്ധ തൈലങ്ങളെക്കുറിച്ച്.

(൧) മാമോദീസായിൽ നാം മിശിഹായെ ധരിക്കയും (൨) വെള്ളത്തിൽ നിന്നുമാത്രം അല്ല ശുദ്ധമുള്ള റൂഹായിൽ നിന്നും കൂടെ വീണ്ടും ജനിക്കയും (൩) അവനാൽ അഭിഷേകം ചെയ്യപ്പെട്ട ജീവകളെക്കു മുദ്ര കുത്തപ്പെടുകയും ചെയ്യേണ്ടതു ആവശ്യം ആകയാൽ അവയുടെ ദൃഷ്ടാന്തത്തിന്നായി ശുദ്ധമുള്ള മൂറോൻ, ശുദ്ധീകരിക്കപ്പെട്ട സൈത്തു എന്ന വിശുദ്ധ തൈലങ്ങളാൽ അഭിഷേകം ചെയ്യപ്പെടുകയും മുദ്ര കുത്തപ്പെടുകയും ചെയ്യേണ്ടതാകുന്നു. (൪) പ്രധാന മേല്പട്ടക്കാരനാൽ മാത്രം ശുദ്ധീകരിക്കപ്പെടുന്ന മൂറോൻ മാമോദീസായിൽ ഉപയോഗിച്ചു

---

൧ തിമൊ. ൪—൧൪. ദീർഘദർശനത്താലും കശീശ്ശൂസായുടെ കൈവെപ്പാലും നിനക്കു നൽകപ്പെട്ടിട്ടുള്ളതായി നിന്നിലുള്ള നൽവരത്തിൽ നീ നിന്ദിക്കരുതു.

(൧) ഗലാ. ൩—൨൭. എന്തുകൊണ്ടെന്നാൽ മിശിഹായിൽ മാമോദീസ മുങ്ങിയവരായ നിങ്ങൾ മിശിഹായെ ധരിച്ചിരിക്കുന്നു.

(൨) യോഹ. ൩—൫. ഒരുത്തൻ വെള്ളത്തിൽനിന്നും ആത്മാവിൽനിന്നും ജനിക്കുന്നില്ലെങ്കിൽ അവനു ദൈവത്തിന്റെ രാജ്യത്തിലേക്കു പ്രവേശിപ്പാൻ കഴികയില്ല.

(൩) എഫേ. ൧—൧൩. തന്നിൽ നിങ്ങൾ വിശ്വസിക്കയും വാഗ്ദത്തം ചെയ്യപ്പെട്ട ശുദ്ധമുള്ള റൂഹായാൽ മുദ്ര കുത്തപ്പെടുകയും ചെയ്തു.

(൪) പുറ. ൩൦. ൨൨—൩൩. കർത്താവു മോശയോടു സംസാരിച്ചു അവനോടു പറഞ്ഞു. ഇത്യാദി. പാട്ടു. ൩—൬. മൂരുകൊണ്ടും കുന്തുരുക്കംകൊണ്ടും സകലവിധ പരിമളപ്പൊടികൾ കൊണ്ടും പരിമളപ്പെട്ടിരിക്കുന്ന പുകയാവി പോലെ വനത്തിൽനിന്നു കരേറിവരുന്ന ഇവൾ ആരാകുന്നു. ൧ യോഹ. ൨. ൨൭. തന്നിൽനിന്നു നിങ്ങൾ കൈക്കൊണ്ടിട്ടുള്ള അഭിഷേകം നിങ്ങളുടെ പക്കൽ വാസിക്കുമെങ്കിൽ ഒരുത്തനും നിങ്ങളെ പഠിപ്പിപ്പാൻ ആവശ്യമില്ല. എന്നാലോ അഭിഷേകം ദൈവത്തിൽനിന്നു ആയിരിക്കുന്നപ്രകാരം അതു സകലത്തെക്കുറിച്ചും നിങ്ങളെ പഠിപ്പിക്കും. അതു സത്യമുള്ളതാകുന്നു; അതിൽ വ്യാജമില്ല; അതു നിങ്ങളെ പഠിപ്പിച്ചപ്രകാരം തന്നിൽ നിങ്ങൾ പാർപ്പീൻ.

വരുന്നതു കൂടാതെ പള്ളിക്കൂദാശ, തബിലൈത്താ കൂദാശ ഇവകളിലും, മേല്പട്ടക്കാരനാൽ ശുദ്ധീകരിക്കപ്പെടുന്ന സൈത്തു മാമോദീസായിലും ഉപയോഗിച്ചുവരുന്നു. എന്നാൽ ഈ വിശുദ്ധ തൈലങ്ങൾ കൊണ്ടുള്ള ഉപയോഗം നാം മിശിഹായെ ധരിക്കയും ശുദ്ധമുള്ള റൂഹായാൽ വീണ്ടും ജനിക്കയും തന്നാൽ ജീവകരേക്കു മുദ്ര കുത്തപ്പെടുകയും ചെയ്യണമെന്നു പഠിപ്പിക്കയും അതിനെ ചെയ്യുന്നു എന്നു ക്രിയയാൽ ഉദ്ഘാടനപ്പെടുത്തി കാണിക്കയും ചെയ്യുന്നു. ഇങ്ങിനെ ഉപയോഗിക്കുമ്പോൾ ആത്മാവിലും അപ്രകാരം ഫലിക്കുന്നതാകുവാനും വിശ്വാസത്തോടും ഭക്തിയോടും കൂടെ അവയെ ഉപയോഗിക്കേണ്ടതാകുന്നു.

---

## ൧൦-ാം സംഗതി.

### പട്ടത്വത്തെക്കുറിച്ച്.

(൧) പട്ടക്കാർ ഭൂമിക്കടുത്തവരെ സ്വർഗ്ഗത്തിന്നടുത്തവരും ഭൂഗസ്വഭാവികളെ ദൈവസ്വഭാവികളുമാക്കി തീർക്കുന്നതിനുള്ള വഴികാട്ടികളും (൨) കാണപ്പെടാവതല്ലാത്ത ദൈവത്തിന്റെ സ്ഥാനാപതികളും (൩) തന്റെ സഭയ്ക്കു ഏല്പിക്കപ്പെട്ടിരിക്കുന്ന വിശുദ്ധ കൂദാശകളെ ശുശ്രൂഷിക്കുന്നവരും ആകുന്നു. (൪) ഒരുത്തനു സ്വമേധ തനിക്കായിട്ടു ഈ സ്ഥാനത്തെ പ്രാപിപ്പാൻ കഴിയുന്നതല്ല. (൫) ദൈവത്തിന്റെ ഇഷ്ടപ്രകാരം തിരഞ്ഞെടുക്കപ്പെടുന്നവരും മിശിഹായിൽ നിന്നുള്ള കൈവെപ്പു വഴിയായി മേല്പട്ടക്കാരിൽ നിന്നു കൈവെപ്പു പ്രാപിച്ചവരു

---

(൧) ൧൭-ാം പുറം (൩) അക്കം സാക്ഷികൾ നോക്കുക.

(൨) ൨ കോറി: ൫; ൨൦. ആകയാൽ ഞങ്ങൾ മിശിഹാക്കുവേണ്ടി സ്ഥാനാപതികൾ ആകുന്നു. അപ്പോഴോ ദൈവം ഞങ്ങളെക്കൊണ്ടു നിങ്ങളോടു അപേക്ഷിപ്പിക്കുന്ന പ്രകാരം ദൈവത്തോടു യോജ്യതപ്പെടുവിൻ എന്നു മിശിഹായിക്കു പകരം ഞങ്ങൾ അപേക്ഷിക്കുന്നു.

(൩) നടപ്പു, ൬; ൪. ഞങ്ങളോ പ്രാർത്ഥനയിലും വചനത്തിന്റെ ശുശ്രൂഷയിലും മുട്ടിക്കപ്പെട്ടിരിക്കും.

(൪) എബ്രാ: ൫; ൪. അഹറോൻ എന്നപോലെ ദൈവത്താൽ വിളിക്കപ്പെടുന്നവൻ അല്ലാതെ ഒരുത്തനും ബഹുമാനത്തെ തനിക്കായിട്ടുതന്നെ എടുക്കുന്നില്ല.

(൫) ൧ തിമോ: ൪; ൧൪. ദീർഘദർശനത്താലും കശീശ്ശാസായുടെ കൈവെപ്പാലും നിനക്കു നൽകപ്പെട്ടിട്ടുള്ളതായി നിന്നിലുള്ള നൽവരത്തിൽ നീ നിദ്രികരുതു. യോഹ: ൨൦; ൨൨, ൨൩. നട: ൧൩; ൨, ൩. ൨ തിമോ: ൨; ൨. തീത്തോ. ൧; ൫.

മായവൎക്കു മാത്രം അതു ഇരിക്കുന്നതാകുന്നു. (൧) ഇപ്രകാരമുള്ള കൈവെപ്പും അനുവാദവും കൂടാതെ ഒരുത്തനും സഭയിൽ ശുശ്രൂഷ ചെയ്വാനൊ പരസ്യമായി പ്രസംഗിപ്പാനൊ അധികാരമില്ല. സഭയുടെ പട്ടത്വത്തിന്നടുത്ത മേലധികാരം അന്ത്യോഖ്യാ സിംഹാസനത്തിന്മേൽ വാഴുന്ന മാറാൻ മാർ ഇഗ്നാത്യോസു പാത്രിയൎക്കീസു് ബാവാ തിരുമനസ്സിലെക്കു ഇരിക്കുന്നതാകുന്നു. (൨) പട്ടത്വത്തിന്നടുത്തവർ സുന്നഹദോസുകളാലൊ താന്താങ്ങളുടെ മേലധികാരികളാലൊ തള്ളപ്പെടുകയൊ മുടക്കപ്പെടുകയൊ ചെയ്യാതിരിക്കുമ്പോൾ അയോഗ്യന്മാരായിരുന്നാലും അവരാൽ ശുശ്രൂഷിക്കപ്പെടുന്ന കൂദാശകളുടെ ഫലത്തെക്കുറിച്ചു സംശയിക്കയൊ അവയിൽ സംബന്ധിക്കാതിരിക്കയൊ ചെയ്വാൻ ഒരുത്തനും ന്യായമില്ല. (൩) ശുദ്ധമുള്ള അഭിഷേകം അവരിൽ ഉള്ളതുകൊണ്ടും കൂദാശകൾ മിശിഹായുടെ നാമത്തിൽ ശുശ്രൂഷിക്കപ്പെടുന്നവയാകകൊണ്ടും അവയുടെ ഫലം അവയെ ശുശ്രൂഷിക്കുന്ന പട്ടക്കാരന്റെ നീതിയിൽ അല്ലായ്കകൊണ്ടും നല്ല ആന്തരത്തോടും സത്യ വിശ്വാസത്തോടുംകൂടെ അവയിൽ സംബന്ധിക്കുന്നവൎക്കു അവയുടെ ഫലം ലഭിക്കയും അയോഗ്യതയോടെ ശുശ്രൂഷിക്കുന്ന പട്ടക്കാരക്കൊ അവ ശിക്ഷാവിധിക്കായി തീരുകയും ചെയ്യുന്നു. (൪) എന്നാൽ ദോഷികളായി കണ്ടെത്തപ്പെടുന്നവരെ മുടക്കേണ്ടതും മുടക്കിയതിന്റെ ശേഷം അവർ യാതൊരു കൂദാശകളും കഴിച്ചു

---

(൧) യറമി, ൨൩; ൨൧. ദീൎഘദൎശിമാരെ ഞാൻ അയച്ചില്ല; അവർ പോയി, ഞാൻ അവരോടു പറയാതെ ദീൎഘദൎശനം പറഞ്ഞു.

(൨) മത്താ: ൨൩; ൨, ൩. താൻ അവരോടു പറഞ്ഞു: സപ്രേന്മാരും പ്രീശന്മാരും മോശയുടെ സിംഹാസനത്തിന്മേൽ ഇരുന്നു, ആകയാൽ നിങ്ങൾ ആചരിപ്പാനായി അവർ നിങ്ങളോടു പറയുന്ന സകലത്തെയും ആചരിച്ചു ചെയ്വീൻ; എന്നാൽ അവരുടെ പ്രവൃത്തികളിൻപ്രകാരം നിങ്ങൾ ചെയ്യരുതു.

(൩) ലേവ്യ: ൨൧; ൧൨, എന്തുകൊണ്ടെന്നാൽ അവന്റെ ദൈവത്തിന്റെ അഭിഷേക തൈലത്തിൻ കിരീടം അവന്റെ മേൽ ഉണ്ടു. മത്താ: ൭; ൨൨, ൨൩. ആ ദിവസത്തിൽ പലരും എന്നോടു എന്റെ കൎത്താവെ! എന്റെ കൎത്താവെ! നിന്റെ നാമത്തിൽ ഞങ്ങൾ ദീൎഘദൎശനം പറകയും നിന്റെ നാമത്തിൽ പിശാചുകളെ പുറത്താക്കയും നിന്റെ നാമത്തിൽ വളരെ ശക്തികളെ ചെയ്കയും ചെയ്തില്ലയൊ എന്നു പറയും; അപ്പോൾ ഞാൻ ഒരു നാളും നിങ്ങളെ അറിഞ്ഞിട്ടില്ല; അന്യായം പ്രവൃത്തിക്കുന്നവരെ എങ്കൽ നിന്നു അകന്നുപോകുവീൻ എന്നു ഞാൻ അവരോടു തീൎത്തു പറകയും ചെയ്യും.

(൪) മത്താ: ൧൮; ൧൭. അവൻ അവരേയും കേൾക്കാതിരുന്നാൽ സഭയോടു പറക. എന്നാൽ അവൻ സഭയേയും കേൾക്കാതിരുന്നാൽ അവൻ നിനക്കു ചുങ്കക്കാരനും പുറജാതിയുമെന്നപോലെ ഇരിക്കട്ടെ. ൧ കോറി. ൫; ൧൧.

കൂടാത്തതും ശങ്ക തീൎന്ന കഴിക്കുന്നവരോടുകൂടെ വിശ്വാസികൾ സംബന്ധിച്ചുകൂടാത്തതുമാകുന്നു.

---

൧൦ാം സംഗതി.

വിവാഹത്തെക്കുറിച്ചു.

വിവാഹം എന്നതും പുരുഷനും സ്ത്രീയും തമ്മിൽ വേൎതിരിഞ്ഞുകൂടാത്തവണ്ണം ആത്മപ്രകാരം അവരെ ബന്ധിക്കയും അവൎക്കും അവരുടെ സന്തതികൾക്കും ദൈവത്തിൽ നിന്ന അനുഗ്രഹങ്ങളും വാഴ്വുകളും കൊടുക്കയും ചെയ്യുന്ന ഒരു വിശുദ്ധ കൂദാശയാകുന്നു. (൧) വിവാഹം നല്ലതും (൨) വിവാഹം ചെയ്യുന്നതെന്ന ഒരുത്തനോടും വിരോധിച്ചുകൂടാത്തതുമത്രെ. (൩) എന്നാൽ തന്റെ ഭാൎയ്യ ജീവനോടിരിക്കെ വേറൊരു സ്ത്രീയെ കൂടെ വിവാഹം കഴിക്കയൊ, സഭയാൽ അംഗീകരിക്കപ്പെട്ടിരിക്കുന്ന ഹൂദായുടെ കാനോനിൽ വിവരിച്ചിരിക്കുന്ന കാരണങ്ങളാൽ ഒഴികെ തന്റെ ഭാൎയ്യയെ ഉപേക്ഷിക്കയൊ, അതിൽ വിരോധിച്ചിരിക്കുന്ന സംബന്ധമുറകളിൽ നിന്ന വിവാഹം കഴിക്കയൊ ചെയ്വാൻ ഒരുത്തനും ന്യായമില്ല. (൪) വിവാഹം ഒരു ഉടമ്പടി എന്നു മാത്രമല്ല (൫) ഒരു വിശുദ്ധ കൂദാശയും, പുരുഷന്ന സ്ത്രീ വിവാഹം പറഞ്ഞു ബോധിക്കപ്പെടുന്നതും അവർ ഇരുവരും ഒരു ജഡമായി ഇണ ചേൎക്കപ്പെടുന്നതും ദൈവത്താലും ആകകൊണ്ട ദൈവത്തിന്റെ സ്ഥാനാപതിയായ പട്ടക്കാരൻ കൂടാതെ വിവാഹ കൂദാശ നിവൃത്തിക്കപ്പെടാവുന്നതും അല്ല.

---

(൧) എബ്രാ: ൧൩; ൪. വിവാഹം എല്ലാവരിലും ബഹുമാനമുള്ളതും അവരുടെ കട്ടിൽ വെടിപ്പുള്ളതും ആകുന്നു. എന്നാൽ വേശ്യാസംഗക്കാരെയും വ്യഭിചാരികളെയും ദൈവം ന്യായം വിധിക്കുന്നു.

(൨) ൧ തിമോ: ൪; ൩. വിവാഹം ചെയ്വാൻ വിരോധിക്കയും വിശ്വസിച്ച സത്യത്തെ അറിയുന്നവൎക്ക പെരുമാറ്റത്തിന്നും സ്തോത്രത്തിന്നുമായി ദൈവം സൃഷ്ടിച്ചിട്ടുള്ള ഭക്ഷണങ്ങളിൽ നിന്ന അകറ്റുകയും ചെയ്യുന്നു.

(൩) മത്താ: ൧൯; ൪—൯. എന്നാറെ താൻ ഉത്തരമായിട്ട അവരോട പറഞ്ഞു, ആദിയിൽ ഉണ്ടാക്കിയവൻ ആണും പെണ്ണുമായി അവരെ ഉണ്ടാക്കി എന്ന നിങ്ങൾ വായിച്ചിട്ടില്ലയൊ ഇത്യാദി, ലേവ്യ, ൧൮.

(൪) റോമാ: ൭; ൨. എന്നാൽ അവളുടെ ഭൎത്താവു മരിച്ചാൽ അവൾ അവളുടെ ഭൎത്താവിന്റെ ന്യായപ്രമാണത്തിൽ നിന്ന സ്വാതന്ത്ര്യപ്പെട്ടു.

(൫) മത്താ: ൧൯; ൬. ആകയാൽ ദൈവം ഇണ ചേൎത്തതിനെ മനുഷ്യൻ വേൎതിരിക്കരുതു. സുഭാ: ൧൯; ൧൪, പുരുഷന്ന സ്ത്രീ വിവാഹം പറഞ്ഞുബോധിക്കപ്പെടുന്നതു കൎത്താവിനാൽ ആകുന്നു.

## ൧൨ാം സംഗതി.

### രോഗികളുടെ തൈലാഭിഷേകത്തെക്കുറിച്ചു.

(൧) ഒരുത്തനുവേണ്ടി ഒരുത്തൻ പ്രാൎത്ഥിക്കയും (൨) തമ്മിൽ തമ്മിൽ ഭാരം വഹിക്കയും ചെയ്യേണ്ടതു കൂടാതെ (൩) രോഗികളായിരിക്കുന്നവൎക്കുവേണ്ടി പ്രത്യേകം പ്രാൎത്ഥിക്കയും രോഗികളോടു ഗുണദോഷിച്ചു ആത്മാവിൽ ധൈൎയ്യപ്പെടുത്തുകയും അവരുടെ ആത്മാവിന്റെയും ശരീരത്തിന്റെയും സ്വസ്ഥതയ്ക്കുവേണ്ടി പ്രാൎത്ഥിക്കയും കൎത്താവിന്റെ നാമത്തിൽ അവരെ സൈത്തു പൂശുകയും ചെയ്യേണ്ടതാകുന്നു. മേല്പട്ടക്കാരാലൊ കതീച്ചായുടെ ക്രമപ്രകാരം സൈത്തു ശുദ്ധീകരിപ്പാൻ അനുവാദം ലഭിച്ചിട്ടുള്ള പട്ടക്കാരാലൊ ശുദ്ധീകരിക്കപ്പെടുന്നതും കൃപയുടെ എണ്ണയെന്നു പേരു പറയപ്പെടുന്നതുമായ ഈ സൈത്തു രോഗികളുടെ മേൽ പൂശുന്നതും ഈ കൂദാശ നിവൃത്തിക്കുന്നതും മരണനേരത്തിൽ ഉണ്ടാകുന്ന സാത്താന്റെ പരീക്ഷകളെ ജയിക്കുന്നതിനു രോഗികളെ ധൈൎയ്യപ്പെടുത്തുവാനും ഈ ലോക മോഹങ്ങളെ ഉപേക്ഷിച്ചു തങ്ങളുടെ ആത്മാക്കൾ ദൈവകൃപയാകുന്ന എണ്ണകൊണ്ടു പൂശപ്പെട്ടിരിക്കുന്നുവെന്നു കാണിപ്പാനും പാപമോചനത്തിനു മാത്രമല്ല, കൎത്താവിനു ഇഷ്ടം ഉണ്ടെങ്കിൽ രോഗശാന്തതയ്ക്കുംകൂടെ ഒരു കാരണമായിതീരുവാനും ആകുന്നു.

---

(൧) യാക്കോ: ൫; ൧൬. ഒരുത്തനുവേണ്ടി ഒരുത്തൻ പ്രാൎത്ഥിക്കയും ചെയ്വീൻ. ൧തെസ: ൧, ൨; ഞങ്ങൾ നിങ്ങളെല്ലാവൎക്കും വേണ്ടി സദായെപ്പോഴും ദൈവത്തെ സ്തോത്രം ചെയ്കയും ഞങ്ങളുടെ പ്രാൎത്ഥനകളിൽ ഇടവിടാതെ നിങ്ങളെ ഓൎക്കയും ചെയ്യുന്നു.

(൨) ഗലാ: ൬; ൨. നിങ്ങൾ തമ്മിൽ തമ്മിൽ ഭാരം വഹിപ്പീൻ. എന്തുകൊണ്ടെന്നാൽ ഇപ്രകാരം മിശിഹായുടെ ന്യായപ്രമാണത്തെ നിങ്ങൾ നിവൃത്തിക്കുന്നു.

(൩) യാക്കോ: ൫; ൧൪, ൧൫. രോഗിയായിരിക്കുന്നു എങ്കിൽ അവൻ സഭയുടെ കശീശന്മാരെ വിളിക്കയും അവർ അവനുവേണ്ടി പ്രാൎത്ഥിച്ചു നമ്മുടെ കൎത്താവിന്റെ നാമത്തിൽ അവനെ എണ്ണ പൂശുകയും ചെയ്യട്ടെ. വിശ്വാസമുള്ള പ്രാൎത്ഥന രോഗിയായിരിക്കുന്നവനെ സൌഖ്യമാക്കുന്നു. നമ്മുടെ കൎത്താവു അവനെ എഴുനേല്പിക്കുന്നു. അവനാൽ പാപങ്ങൾ ചെയ്യപ്പെട്ടിട്ടുണ്ടെങ്കിൽ അവ അവനോടു ക്ഷമിക്കപ്പെടുകയും ചെയ്യുന്നു. മൎക്കൊ: ൬; ൧൩. അവർ വളരെ പിശാചുക്കളെ പുറത്താക്കുകയും അനേകം രോഗികളെ എണ്ണ പൂശി സൌഖ്യമാക്കുകയും ചെയ്തു.

## ൧൯.ാം സംഗതി.

### ശവസംസ്കാരത്തെ കുറിച്ചു.

മനുഷ്യൻ ശരീരത്തോടുകൂടെ ഇരിക്കുമ്പോൾ ചെയ്യുന്ന നന്മയ്ക്കും തിന്മയ്ക്കും ഉയിർപ്പിന്റെശേഷം (൧) പ്രകൃതിവ്യത്യാസത്തോടുകൂടെയെങ്കിലും ശരീരത്തോടുകൂടെതന്നെ ഭാഗ്യമൊ ശിക്ഷയൊ അനുഭവിക്കുന്നതാകുന്നു. അതിനാൽ മരിച്ചുപോകുന്ന ആളുകളുടെ ശരീരങ്ങളെ മൃഗങ്ങളുടേതുപോലെ യാതൊരു കർമ്മവും പ്രാർത്ഥനയുംകൂടാതെ കുഴിച്ചിടുന്നതു യോഗ്യമല്ല. (൨) എന്നാലൊ നമുക്കു ഉയിർപ്പിന്റെ ശരണം ഉള്ളതിനാൽ (൩) മെല്പട്ടക്കാർ, പട്ടക്കാർ, ശെമ്മാശകാർ, അല്മേനികൾ മുതലായവരെ അവരവരുടെ പദവിക്കുതക്കപോലെ സഭയിൽ നിശ്ചയിക്കപ്പെട്ടിരിക്കുന്ന കർമ്മങ്ങളോടും പ്രാർത്ഥനകളോടും കബറടക്കേണ്ടതും മരിച്ചവരെ കബറടക്കുന്നതിൽ വളരെ ശ്രദ്ധയും ഭക്തിയും ഉണ്ടായിരിക്കേണ്ടതും ആകുന്നു. അപ്രകാരം തന്നെ ക്രിസ്ത്യാനികളുടെ കുട്ടികൾ മാമോദീസാ മുങ്ങാതെ മരിക്കുന്നതിന ഇടയായാൽ അവർ വിശ്വാസികളുടെ മക്കളാകകൊണ്ടു അവരെയും പ്രാർത്ഥനയോടുകൂടെ കബറടക്കേണ്ടതാകുന്നു.

---

(൧) ൧ കോറി: ൧൫; ൫൩. എന്തുകൊണ്ടെന്നാൽ നശിച്ചുപോകുന്ന ഇതു നാശമില്ലായ്മയെ ധരിപ്പാനും മരിച്ചുപോകുന്ന ഇതു മരണമില്ലായ്മയെ ധരിപ്പാനുമിരിക്കുന്നു. ൨ കോറി: ൫; ൧൦. എന്തെന്നാൽ നന്മയെങ്കിലും തിന്മയെങ്കിലും ഓരോരുത്തൻ ചെയ്തിട്ടുള്ളതു അവനവന്റെ ശരീരത്തിൽ പ്രതിഫലം കൈക്കൊള്ളുവാനായിട്ടു നാം എല്ലാവരും മിശിഹായുടെ സിംഹാസനത്തിൻ മുമ്പാകെ നില്പാനിരിക്കുന്നു.

(൨) ൧ തെസ്സ: ൪; ൧൩. എന്നാൽ എന്റെ സഹോദരന്മാരെ! ഉറങ്ങിപ്പോകുന്നവരെക്കുറിച്ചു ശരണം ഇല്ലാത്ത ശേഷം മനുഷ്യരെപ്പോലെ നിങ്ങൾക്കു ദുഃഖം ഉണ്ടാകരുതെന്നു അറിവാൻ ഞാൻ ആഗ്രഹിക്കുന്നു.

(൩) പ്രസംഗം, ൬; ൩. ഒരു മനുഷ്യൻ നൂറു പൈതങ്ങളെ ജനിപ്പിക്കയും അവൻ അനേകം സംവത്സരങ്ങൾ ജീവിച്ചിരുന്നു അവന്റെ ആണ്ടുകളുടെ ദിവസങ്ങൾ വർദ്ധിക്കയും ചെയ്താലും അവന്റെ ആത്മാവു നന്മകൾകൊണ്ടു തൃപ്തിപ്പെടാതിരിക്കയും അവനു ശവസംസ്കാരം ഉണ്ടാകാതിരിക്കയും ചെയ്യുന്നു എങ്കിൽ ഗർഭം അലസിപ്പോകുന്ന പിണ്ഡം അവനെക്കാൾ നല്ലതെന്നു ഞാൻ പറഞ്ഞു. ൨ ശമു: ൨; ൫, ദാവീദു യാബേശു ഗിലയാദിലെ മനുഷ്യരുടെ അടുക്കലേക്കു സന്ദേശപതികളെ അയച്ചു അവരോടു പറയിച്ചു. നിങ്ങൾ നിങ്ങളുടെ യജമാനനായ ശൌലിനോടു ഈ ദയ ചെയ്തു അവനെ കബറടക്കിയതുകൊണ്ടു നിങ്ങൾ കർത്താവിനാൽ അനുഗ്രഹിക്കപ്പെട്ടവരാകുന്നു. നട: ൮; ൨.

## ൧൩-ാം സംഗതി.

### പ്രാൎത്ഥനയെ കുറിച്ചു.

പ്രാൎത്ഥന എന്നതു മനുഷ്യർ തങ്ങളുടെ സ്രഷ്ടാവിന്റെ കൎത്തൃത്വത്തെയും തന്നിൽനിന്ന് അനുഭവിക്കുന്ന നന്മകളെയും തിരിച്ചറിഞ്ഞു സ്തുതിപടി തന്റെ ഇഷ്ടം സമ്പാദിക്കയും തങ്ങളുടെ ആത്മാക്കളുടെ രക്ഷയ്ക്കും ശരീരത്തിന്റെ പുലൎച്ചയ്ക്കും ആവശ്യമുള്ള കാൎയ്യങ്ങളെ തന്നോടു യാചിച്ചു വാങ്ങിക്കയും ചെയ്യാനായിട്ടു തങ്ങളുടെ ഹൃദയങ്ങളെ സ്രഷ്ടാവായ ദൈവത്തിങ്കലേക്ക് ഉയൎത്തി തന്നോടുകൂടെ സംസൎഗ്ഗം ചെയ്യുന്നതാകുന്നു. പൊതുവെ എല്ലാവരും ചേരുന്നതായി അതാതു ദിവസങ്ങളിലും യാമങ്ങളിലും പ്രാൎത്ഥിപ്പാൻവേണ്ടി ഓരോ വിശുദ്ധ പിതാക്കന്മാരാൽ ഉണ്ടാക്കപ്പെട്ടതും വിശുദ്ധ സഭയിൽ പൊതുവെ അംഗീകരിച്ചു നടത്തിവരുന്നതുമായ പ്രാൎത്ഥനയ്ക്കു സാധാരണയായ പരസ്യപ്രാൎത്ഥനയെന്നു പേരു പറയപ്പെടുന്നു. ഓരോരുത്തൻ പ്രത്യേകമായി ദൈവം ചെയ്തുകൊടുക്കുന്ന നന്മകൾക്കു അവനവൻ ദൈവത്തിനു വിശേഷാൽ നന്ദിപറകയും താന്താങ്ങൾക്കു തനതായുള്ള ആവശ്യങ്ങളെ യാചിക്കയും ചെയ്യുന്നതിനു രഹസ്യപ്രാൎത്ഥനയെന്നും പേരു പറയപ്പെടുന്നു. (൧) ഈ രണ്ടുവിധത്തിലുള്ള പ്രാൎത്ഥനകളും ഭക്തിയോടും വിശ്വാസത്തോടുംകൂടെ കഴിക്കേണ്ടതാകുന്നു. (൨) സാധാരണയായ പരസ്യപ്രാൎത്ഥന പള്ളികളിലൊ അതിനു കഴിവില്ലാത്ത പക്ഷം ഭവനങ്ങളിലൊ ഒന്നിച്ചുകൂടുവാൻ കഴിവുള്ളവർ ഒക്കെയും ഒന്നിച്ചുകൂടി പ്രാൎത്ഥിക്കുന്നതു വളരെ യോഗ്യമായിട്ടുള്ളതാകുന്നു. (൩) നമ്മുടെകൎത്താവിന്റെ കല്പനപ്രകാരവും കാനോ

---

(൧) യാക്കോ: ൧; ൬, ൭, ൮. എന്നാൽ സംശയിക്കാതെ വിശ്വാസത്തോടുകൂടെ ചോദിക്കട്ടെ. എന്തുകൊണ്ടെന്നാൽ സംശയിക്കുന്നവൻ കാറ്റു ഇളക്കുന്ന സമുദ്രത്തിലെ ഓളങ്ങൾക്കു സദൃശമാകുന്നു. തന്റെ നിരൂപണയിൽ സംശയമുള്ളവനും തന്റെ സകല വഴികളിലും കലങ്ങിയിരിക്കുന്നവനുമായ മനുഷ്യൻ കൎത്താവിൽനിന്നു വല്ലതും എടുക്കാമെന്നു നിരൂപിക്കേണ്ടാ. മത്താ: ൨൧. ൨൨. പ്രാൎത്ഥനയിൽ നിങ്ങൾ ചോദിക്കയും വിശ്വസിക്കയും ചെയ്യുമെന്നാ സകലവും നിങ്ങൾക്കു ലഭിക്കും.

(൨) നട: ൩; ൧. ഒമ്പതാം മണിനേരത്തെ പ്രാൎത്ഥനാസമയത്തു ശെമഓൻകീഫായും യോഹന്നാനും ഒരുമിച്ചു ദൈവാലയത്തിലേക്കു കയറിപ്പോകുമ്പോൾ ഉണ്ടായതു എന്തെന്നാൽ, മത്താ: ൧൮; ൨൦. എന്തുകൊണ്ടെന്നാൽ എന്റെ നാമത്തിൽ ഇരുവരൊ മൂവരൊ എവിടെ കൂടിയിരിക്കുന്നുവൊ അവിടെ അവരുടെ ഇടയിൽ ഞാനുണ്ടു.

(൩) മൎക്കൊ ൧൧; ൨൫. നിങ്ങൾ പ്രാൎത്ഥിപ്പാനായിട്ടു നില്ക്കുമ്പോൾ ഒരുത്തന്റെ നേരെ നിങ്ങൾക്കുള്ളതിനെ ക്ഷമിപ്പീൻ. സ്വൎഗ്ഗത്തിലുള്ള നിങ്ങ

നായിലും പള്ളിക്രമങ്ങളിലും ചട്ടപ്പെടുത്തിയിരിക്കുന്ന പ്രകാരവും പതിവായി നിന്നുകൊണ്ടു പ്രാൎത്ഥിക്കയും, മുട്ടുകുത്തി വന്ദിക്കയും കുമ്പസ്സാരം, പട്ടാഭിഷേകം, പെന്തികൊസ്തി ഞായറാഴ്ചയിലെ ശുശ്രൂഷമുതലായ ചില ദിവസങ്ങളിലും സമയങ്ങളിലും മുട്ടുകുത്തി പ്രാൎത്ഥിക്കയും ചെയ്യേണ്ടതാകുന്നു. ഞായറാഴ്ചകളിലും മാറാനായപെരുനാളുകളിലും ഉയിൎപ്പു ഞായറാഴ്ചമുതൽ പെന്തികൊസ്തി ഞായറാഴ്ചവരെയുള്ള ദിവസങ്ങളിലും മുട്ടുകുത്തി വന്ദിപ്പാൻ ന്യായമില്ലാത്തതിനാൽ അപ്രകാരം ആചരിക്കേണ്ടതുമാകുന്നു.

---

## ൰൫-ാം സംഗതി.

### നോമ്പിനെ കുറിച്ചു.

(൧) നോമ്പു ദൈവം ആദ്യമെ ആദാമിനു കൊടുത്തിരുന്ന കല്പനയും (൨) യഹൂദസഭയിൽ ദൈവകല്പനപ്രകാരം നടത്തിവന്നതും (൩) നമ്മുടെ കൎത്താവു കല്പിച്ചു പ്രവൃത്തിച്ചും പഠിപ്പിച്ചിരിക്കുന്നതും (൪) തന്റെ ശ്ലീഹന്മാർ ആചരിച്ചുവന്നതും ശുദ്ധമുള്ള സഭയിൽ കല്പിച്ചു സ്ഥിരപ്പെടുത്തി നടന്നുവരുന്നതും ആകുന്നു. (൫) എന്നാൽ തിന്മകളിൽനിന്നു ഒഴി

---

ടെ പിതാവു നിങ്ങളുടെ കുററങ്ങളെ നിങ്ങളോടും ക്ഷമിപ്പാനായിട്ടു തന്നെ. ലൂക്കോ: ൰൮; ൰—൰൩. രണ്ടു മനുഷ്യർ പ്രാൎത്ഥിപ്പാനായിട്ടു ദൈവാലയത്തിലേക്കു കരേറിപ്പോയി, ഒരുത്തൻ പ്രീശനും മററവൻ ചുങ്കക്കാരനും. ആ പ്രീശൻ തങ്കൽ തന്നെ നിന്നുകൊണ്ടു ഇവയെ പ്രാൎത്ഥിച്ചു, ഇത്യാദി.

(൧) ആദ്യ: ൨; ൰൭. നന്മതിന്മയുടെ അറിവിന്റെ വൃക്ഷത്തിൽനിന്നു നീ ഭക്ഷിക്കരുതു.

(൨) യോവേ: ൨; ൰൨. ഇനി കൎത്താവു പറയുന്നു: നോമ്പാലും കരച്ചിലാലും വിലാപങ്ങളാലും നിങ്ങളുടെ പൂൎണ്ണ ഹൃദയത്തോടുകൂടെ എങ്കലേക്കു തിരിവിൻ. സഖറി. ൭; ൫. വൃ അ: ൰൪

(൩) മത്താ: ൪; ൨. താൻ നാല്പതു പകലും നാല്പതു രാവും നോമ്പു നോററു, എന്നാൽ അവസാനം തനിക്കു വിശന്നു. മത്താ: ൯; ൰൫. എന്നാൽ മണവാളൻ അവരിൽ നിന്നു എടുക്കപ്പെടുന്ന ദിവസങ്ങൾ വരും അപ്പോൾ അവർ നോമ്പു നോക്കും.

(൪) നടപ്പു: ൰൩; ൨. അവർ നോമ്പു നോററു ദൈവത്തോടു അപേക്ഷിച്ചുകൊണ്ടിരിക്കുമ്പോൾ പരിശുദ്ധ റൂഹാ അവരോടു പറഞ്ഞു: ശൌലിനെയും ബർന്നാബായേയും ഞാൻ വിളിച്ചിട്ടുള്ള വേലയ്ക്കു എനിക്കായി വേർതിരിപ്പിൻ.

(൫) മത്താ: ൬; ൰൬. എന്നാൽ നിങ്ങൾ നോമ്പു നോക്കുമ്പോൾ കപടഭക്തിക്കാരെപ്പോലെ ദുഃഖമുള്ളവരായിരിക്കരുതു. എശാ. ൫൮; സഖറി: ൭.

ന്നാ മുടക്കിയിരിക്കേണമെന്നില്ലെങ്കിലും കുർബ്ബാന, പ്രത്യേക നമ
സ്കാരം, മുതലായവ കഴിക്കയും (൧) അതാതു പരിശുദ്ധരുടെ
വിശ്വാസസ്ഥിരതയേയും നടപടികളേയും കുറിച്ചു ധ്യാനി
ക്കയും അവരുടെ പിന്നടികളിൽ നടപ്പാൻ ശ്രമിക്കയും ചെയ്യേ
ണ്ടതാകുന്നു.

---

## ൧൮-ാം സംഗതി.

## ദൈവമാതാവിനെ കുറിച്ചു.

(൨) വചനമായ ദൈവം മാലാഖായുടെ അറിയിപ്പോടു
കൂടെ കന്യകയുടെ ഗർഭത്തിൽ ജഡമായിതീരുകയും ഗർഭത്തിൽ
വെച്ചുതന്നെ (൩) ദൈവത്വവും മനുഷ്യത്വവും തമ്മിൽ ഒരി
ക്കലും വേറുതിരിയപ്പെടാത്തപ്രകാരം ഒന്നിക്കപ്പെടുകയും (൪)
പൂർണ്ണദൈവവും പൂർണ്ണമനുഷ്യനുമായ അമ്മാനുവേലിനെ ക
ന്യക പ്രസവിക്കയും ചെയ്തതിനാൽ (൫) അവളെ ദൈവമാ
താവെന്നു വിളിക്കേണ്ടതാകുന്നു. ശുദ്ധമുള്ള കന്യക തന്റെ ഗ
ർഭപാത്രം ദൈവപുത്രനു സിംഹാസനമായി തീരുവാൻ തക്കവ
ണ്ണം യോഗ്യമുള്ളവളായി തീർന്നതിനാൽ (൬) പുരുഷനെ അ
റിയാതെ എന്നേക്കും കന്യകയായിരിക്കയും ചെയ്തു. (൭) മാലാ
ഖായുടെ വചനപ്രകാരം ഈ വിശുദ്ധ മാതാവിനു നാം ഭാ

---

(൧) എബ്രാ: ൧൩. ൭. നിങ്ങളോടു ദൈവവചനത്തെ സംസാരിച്ചിട്ടുള്ള
വരായ നിങ്ങളുടെ ഭരണക്കാരെ ഓർത്തുകൊൾവീൻ. അവരുടെ നടപടിക
ളുടെ അവസാനത്തിൽ പരിശോധിച്ചു അവരുടെ വിശ്വാസത്തിൽ സദൃശ
പ്പെടുവീൻ. എബ്രാ: ൬, ൧൨.

(൨) ലൂക്കോ: ൧, ൩൫. മാലാഖാ ഉത്തരമായിട്ടു അവളോടു പറഞ്ഞു: ശു
ദ്ധമുള്ള റൂഹാ വരും. അത്യുന്നതനായവന്റെ ശക്തി നിന്റെമേൽ ആവ
സിക്കും ഇതു ഹേതുവായിട്ടു നിന്നിൽനിന്നു ജനിക്കുന്നവൻ പരിശുദ്ധനാ
കുന്നു. ദൈവപുത്രനെന്നു വിളിക്കപ്പെടുകയും ചെയ്യും.

(൩) ൰-ാം പുറം (൨) അങ്കം സാക്ഷികൾ നോക്കുക.

(൪) ഏശാ: ൭; ൧൪ കണ്ടാലും കന്യക ഗർഭം ധരിച്ചു ഒരു പുത്രനെ പ്രസ
വിക്കും അവന്റെ പേരു അമ്മാനുവേൽ എന്നു വിളിക്കപ്പെടുകയും ചെയ്യും.

(൫) ലൂക്കോ: ൧, ൪൩. എന്റെ കർത്താവിന്റെ അമ്മ എന്റെ അടുക്കൽ
വരുന്നതിനു ഇതു ഇനിക്കു എവിടെ നിന്നു.

(൬) യോഹ: ൧൯, ൨൬, ൨൭. എന്നാൽ യേശു തന്റെ അമ്മയും താ
ൻ സ്നേഹിച്ചിരുന്ന ശിഷ്യനും നില്ക്കുന്നതു കണ്ടിട്ടു സ്ത്രീയേ! കണ്ടാലും നി
ന്റെ മകൻ എന്നു തന്റെ അമ്മയോടു പറഞ്ഞു. ആ ശിഷ്യനോടു, കണ്ടാ
ലും നിന്റെ അമ്മ എന്നും പറഞ്ഞു. ആ നാഴികമുതൽ ആ ശിഷ്യൻ അവ
ളെ തന്റെ അടുക്കലേക്കു കൈക്കൊണ്ടു പോകയും ചെയ്തു. ഫൈസ: ൪൪, ൧-൩

(൭) ലൂക്കൊ: ൧, ൨൮. മാലാഖാ അവളുടെ അടുക്കൽ പ്രവേശിച്ചു അവ
ളോടു പറഞ്ഞു, കൃപ നിറഞ്ഞവളേ! നിനക്കു സമാധാനം, നമ്മുടെ കർത്താ

ഗ്യം കൊടുക്കയും നമുക്കുവേണ്ടിയുള്ള അവരുടെ പ്രാർത്ഥനയ്ക്കായി പ്രത്യേകം വാഞ്ഛിക്കയും ചെയ്യേണ്ടതാകുന്നു.

---

## ൧൯-ാം സംഗതി.

### പരിശുദ്ധന്മാരോടുള്ള പ്രാർത്ഥനയെ കുറിച്ചു.

(൧) മരിച്ചുപോയ പരിശുദ്ധന്മാർ ആത്മാവിൽ ജീവനുള്ളവരാകയാൽ (൨) ജീവനോടിരിക്കുന്ന പരിശുദ്ധന്മാരെപ്പോലെതന്നെ അവരെയും മ്ശിഹായുടെ നിമിത്തം ബഹുമാനിക്കയും സ്നേഹിക്കയും ചെയ്യേണ്ടതു മുറയാകുന്നു. അവർ കർത്താവിന്റെ ഇഷ്ടന്മാരാകയാൽ അവരെ നാം ബഹുമാനിക്കയും സ്നേഹിക്കയും ചെയ്യുന്നതു കർത്താവിനെ ബഹുമാനിക്കയും സ്നേഹിക്കയും ചെയ്കയാകുന്നു. (൩) അബ്രഹാം, ഇസഹാക്ക്, യാക്കോബ്, ദാവീദു മുതലായി ദൈവത്തിന്റെ ഇഷ്ടന്മാരായ പൂർവ്വപിതാക്കന്മാരെ ഓർത്തു ഞങ്ങളോടു കരുണയുണ്ടാകേണമെ എന്ന് അവരുടെ സന്തതികൾ പ്രാർത്ഥിക്കയും ദൈവം അതിനെ കേട്ടു അവരുടെ യാചന നല്കുകയും ചെയ്തപ്രകാരം ആത്മാവിൽ നമ്മെ ജനിപ്പിച്ചവരും ജീവന്റെ വഴി നമുക്കു കാണിച്ചുതന്നവരും മ്ശിഹായ്ക്കുവേണ്ടി തങ്ങളുടെ രക്തം ചിന്തിയവരുമായ പരിശുദ്ധന്മാരെ ഓർത്തു ഞങ്ങളോടു കരുണയുണ്ടാകേണമെ എന്നു നാം പ്രാർത്ഥിക്കുന്നതു നല്ലതും ദൈവത്തിന്റെ മുമ്പാകെ കൈക്കൊള്ളപ്പെടുന്നതും ആകുന്നു.

---

വു നിന്നോടുകൂടെ, നീ സ്ത്രീകളിൽ വാഴ്ത്തപ്പെട്ടവളാകുന്നു. ഇവ്വണ്ണം എന്തുകൊണ്ടെന്നാൽ കണ്ടാലും ഇതുമുതൽ സകല വംശങ്ങളും ഇനിക്കു ഭാഗ്യം തരും.

(൧) ലൂക്കോ: ൨൦, ൩൮. എന്നാൽ ദൈവം ജീവനുള്ളവരുടെ അല്ലാതെ മരിച്ചവരുടെ അല്ല. എന്തെന്നാൽ എല്ലാവരും തനിക്കു ജീവനുള്ളവരാകുന്നു. ൧ പത്രോ: ൩, ൧൯. പാതാളത്തിൽ പിടിക്കപ്പെട്ടിരുന്ന ആത്മാക്കളോടു താൻ പ്രസംഗിച്ചു.

(൨) മത്താ: ൧൦, ൪൦-൪൧. നിങ്ങളെ കൈക്കൊള്ളുന്നവൻ എന്നെ കൈക്കൊള്ളുന്നു, എന്നെ കൈക്കൊള്ളുന്നവൻ എന്നെ അയച്ചവനെ കൈക്കൊള്ളുന്നു. ദീർഘദർശിയുടെ നാമത്തിൽ ദീർഘദർശിയെ കൈക്കൊള്ളുന്നവൻ ദീർഘദർശിയുടെ കൂലി പ്രാപിക്കുന്നു. നീതിമാന്റെ നാമത്തിൽ നീതിമാനെ കൈക്കൊള്ളുന്നവൻ നീതിമാന്റെ കൂലി പ്രാപിക്കുന്നു.

(൩) ആവർത്ത: ൯, ൨൭. എന്നാലൊ നിന്റെ ദാസന്മാരായ അബ്രഹാമിനെയും ഇസഹാക്കിനെയും യാക്കോബിനെയും ഓർത്തു ഈ ജനത്തിന്റെ കഠിനതയിലും അതിന്റെ അന്യായത്തിലും പാപങ്ങളിലും നീ തിരിഞ്ഞുനോക്കരുതെ. ഏശാ: ൩൭, ൩൫. ഞാൻ എന്റെ നിമിത്തവും എന്റെ ദാസനായ ദാവീദിന്റെ നിമിത്തവും ഈ പട്ടണത്തിന്മേൽ ആവസിച്ചു അതിനെ രക്ഷിക്കും.

(൧) മരണം എന്നതു ആത്മാവും ശരീരവും തമ്മിലുള്ള വേർപിരിവു എന്നല്ലാതെ ആത്മാവിനെ ഇല്ലാതാക്കുന്ന ഒന്നു നല്ലാത്തതിനാലും (൨) പരിശുദ്ധന്മാരുടെ ആത്മാക്കൾ ദൈവം അവർക്കു കൊടുത്തിട്ടുള്ള അച്ചാരമായ ഗുണങ്ങളുള്ള റൂഹായുടെ നൽവരങ്ങളോടുകൂടെ (൩) സന്തോഷങ്ങളുടെ സഫലതയുള്ളവരാകയാലും (൪) മാലാഖമാരെപ്പോലെ ദൈവത്തെ സ്തുതിക്കയും ലോകത്തിലുള്ളവരുടെ രക്ഷയ്ക്കുവേണ്ടി ആഗ്രഹിക്കയും പ്രാർത്ഥിക്കയും ചെയ്യുന്നതിനാലും ഈ പ്രകാരമുള്ള പരിശുദ്ധന്മാരോടു നിങ്ങൾ ഞങ്ങൾക്കുവേണ്ടി ദൈവത്തോടു അപേക്ഷിപ്പീൻ എന്നു പറയുന്നതും പ്രയോജനമുള്ളതാകുന്നു.

---

(൧) സങ്കീ: ൧൩, ൩. ഞാൻ മരണത്തിന്നു ഉറങ്ങാതിരിപ്പാൻ എന്റെ കണ്ണുകളെ പ്രകാശിപ്പിക്കേണമെ. പ്രസംഗം ൧൨, ൭. മണ്ണു അതായിരുന്നപ്രകാരം ഭൂമിയിലേക്കു തിരിയും. ആത്മാവു അതിനെ നൽകിയ ദൈവത്തിന്റെ അടുക്കലേക്കു തിരിച്ചുപോകയും ചെയ്യും. യോഹ: ൮, ൫൧. ഞാൻ സത്യമായിട്ടു സത്യമായിട്ടു നിങ്ങളോടു പറയുന്നു: എന്റെ വചനത്തെ ആചരിക്കുന്നവൻ എന്നേക്കും മരണം കാണുകയില്ല.

(൨) യോഹ: ൧൪, ൧൬. ഞാൻ എന്റെ പിതാവിനോടു അപേക്ഷിക്കയും എന്നേക്കും നിങ്ങളോടുകൂടെ ഇരിപ്പാനായിട്ടു മറ്റൊരു ആശ്വാസപ്രദനെ അവൻ നിങ്ങൾക്കു തരികയും ചെയ്യും.

(൩) ലൂക്കോ: ൨൩, ൪൩. യേശു അവനോടു പറയുന്നു: നീ ഇന്നു എന്നോടുകൂടെ പറുദീസായിൽ ആയിരിക്കുമെന്നു ഞാൻ സത്യമായിട്ടു നിന്നോടു പറയുന്നു. ഫീലിപ്പ്യാ: ൧, ൨൧. ൨൩. ഞാൻ മരിക്കുമെങ്കിൽ അതു ഇനിക്കു പ്രയോജനമാകുന്നു. മിശിഹായോടുകൂടെ ആയിരിപ്പാനായിട്ടു വാങ്ങിപ്പോകുവാൻ ഞാൻ ആഗ്രഹിക്കുന്നു, അതു ഇനിക്കു ഏറ്റം നല്ലതായിരുന്നു.

(൪) യോബു ൧൬, ൧൯. ഇപ്പോൾ കണ്ടാലും എന്റെ സാക്ഷി ആകാശത്തിലും എന്നെ അറിയുന്നവൻ ഉന്നതങ്ങളിലും ആകുന്നു. എന്റെ സഹോദരന്മാരും എന്റെ സ്നേഹിതന്മാരുമേ! ദൈവത്തിന്റെ അടുക്കലേക്കു എന്റെ കണ്ണു ചിന്തിയിരിക്കുന്നു. സങ്കീ: ൩൦, ൧൨. ഇതു ഹേതുവായിട്ടു ഞാൻ നിനക്കു സ്തുതി പാടും. ഞാൻ മൌനമായിരിക്കയില്ല. എന്റെ ദൈവമായ കർത്താവേ! ഞാൻ നിനക്കു എന്നേക്കും സ്തോത്രം ചെയ്യും. സങ്കീ: ൧൧൫, ൧൭. മരിച്ചവർ കർത്താവിനെ സ്തുതിക്കയില്ല, അന്ധകാരത്തിലേക്കു ഇറങ്ങുന്ന ഒരുത്തനുമില്ല, എന്നാൽ നാം ഇതുമുതൽ എന്നേക്കും കർത്താവിനെ വാഴ്ത്തും. സഖറി: ൧, ൧൨. കർത്താവിന്റെ മാലാഖാ ഉത്തരമായിട്ടു പറഞ്ഞു: സർവ്വശക്തനായ കർത്താവെ! ഈ എഴുപതു സംവത്സരങ്ങൾ നീ അവരുടെ മേൽ കോപിച്ചിട്ടുള്ള ഊർശ്ലേമിലും യഹൂദായുടെ നഗരങ്ങളിന്മേലും എത്രത്തോളം കരുണ ചെയ്യാതിരിക്കും. ലൂക്കോ ൧൬, ൯. ഞാനും നിങ്ങളോടു പറയുന്നു, അന്യായത്തിന്റെ ഈ ധനംകൊണ്ടു നിങ്ങൾക്കു സ്നേഹിതന്മാരെ ഉണ്ടാക്കികൊൾവിൻ, അതു അവസാനിക്കുമ്പോൾ എന്നേക്കുമുള്ള കൂടാരങ്ങളിൽ നിങ്ങളെ അവർ കൈക്കൊൾവാനായിട്ടു തന്നെ. ലൂക്കോ: ൧൬, ൨൭. അവൻ അവനോടു പറയുന്നു: എന്നാൽ എന്റെ പിതാവെ! അവനെ എന്റെ പിതാവിന്റെ ഭവനത്തിലേക്കു അയക്കേണമെന്നു നിന്നോടു ഞാൻ അപേക്ഷിക്കുന്നു. വെളി: ൬, ൧൦. [illegible]

ക്കും തങ്ങളെ സംബന്ധിച്ചകാൎയ്യങ്ങൾപോലും അറിവാനുള്ള ശക്തി കൊടുക്കപ്പെട്ടിട്ടില്ലെന്നു പറയുന്നതു ദൈവത്തെയും തന്റെ ദാസന്മാരെയും അപമാനിക്കയത്രെ. തമ്മിൽ തമ്മിലുള്ള പ്രാൎത്ഥന കല്പിക്കപ്പെട്ടിരിക്കുന്നതാകയാലും മരിച്ചുപോയ പരിശുദ്ധന്മാരും ജീവനോടിരിക്കുന്നവരും മറ്റുള്ളവൎക്കുവേണ്ടി പ്രാൎത്ഥിക്കുന്നതും പ്രാൎത്ഥിപ്പാനായിട്ടു അവരോടു പറയുന്നതും മ്ശിഹായുടെ ഏക മദ്ധ്യസ്ഥതവഴിയായിട്ടല്ലാതെ അതിനു എതിരായിട്ടോ അതിനെ നിഷേധിച്ചിട്ടോ അല്ലായ്കയാൽ പരിശുദ്ധന്മാരോടുള്ള പ്രാൎത്ഥന യാതൊരുപ്രകാരത്തിലും മ്ശിഹായുടെ ഏകമദ്ധ്യസ്ഥതയുടെ ശക്തിയെ കുറയ്ക്കുന്നതൊ നിന്ദിക്കുന്നതൊ ആയിരിക്കുന്നതല്ല. എന്തെന്നാൽ മരിച്ചുപോയ പരിശുദ്ധന്മാരോടു "നിങ്ങൾ ഞങ്ങൾക്കുവേണ്ടി അപേക്ഷിപ്പിൻ" എന്നു പറയുന്നതിനാൽ മ്ശിഹായുടെ മദ്ധ്യസ്ഥതയെ നിന്ദിക്കുന്നുവെങ്കിൽ ജീവനോടിരിക്കുന്നവരോടു നിങ്ങൾ ഞങ്ങൾക്കുവേണ്ടി അപേക്ഷിപ്പിൻ എന്നു പറയുന്നതിനാലും ആ മദ്ധ്യസ്ഥതയെ നിന്ദിക്കയത്രെ. അതിനാൽ ജീവനോടിരിക്കുന്നവരുടെ മദ്ധ്യസ്ഥത മ്ശിഹായുടെ മദ്ധ്യസ്ഥതയെ നിന്ദിക്കുന്നില്ലെന്നും മരിച്ചുപോയ പരിശുദ്ധന്മാരുടെ മദ്ധ്യസ്ഥത നിന്ദിക്കുന്നുവെന്നും പറയുന്നവരുടെ യുക്തി വെച്ചുയായിവരുന്നതു എങ്ങിനെയെന്നു അറിവാൻ വളരെ പ്രയാസം. എന്നാലൊ തമ്മിൽ തമ്മിലും മരിച്ചുപോയ പരിശുദ്ധന്മാരോടും ഉള്ള പ്രാൎത്ഥന ആദികാലം മുതലെ പതിവുണ്ടായിരുന്നതും വേദസത്യത്തിനു ചേരുന്നതും ശുദ്ധമുള്ള സഭയിൽ ഇന്നേയോളം നടന്നുവരുന്നതും ഇതിനാൽ വളരെ പ്രയോജനമുള്ളതായി കണ്ടുവരുന്നതും ആകയാൽ ഇതിനെക്കാൾ പൂൎവ്വം നടത്തേണ്ടതു മുറയും യോഗ്യവും ആകുന്നു.

---

## ൧൦-ാം സംഗതി.

### മരിച്ചവൎക്കുവേണ്ടിയുള്ള പ്രാൎത്ഥനയെ കുറിച്ചു.

൧ (൧) നമ്മുടെ കൎത്താവു മനുഷ്യനായി ജനിച്ചതും തന്നാ

---

(൧) ദാനി. ൧, [illegible] ആകയാൽ [illegible] സകല [illegible] ഉണ്ടാകും. [illegible]

അപേക്ഷിക്കുന്നതു നാം ഇനി ജഡത്തിൽ ജീവിച്ചിരുന്ന നന്മയിൽ വളരാവുന്നവരാകയാൽ നമ്മോടു ക്ഷമിപ്പാൻ ന്യായം ഉണ്ടെന്നുള്ള അർത്ഥത്തിൽ അല്ലല്ലൊ. തിരികെ ജീവിക്കുമെന്നുള്ള ആശയില്ലാത്തപ്രകാരം മരണശ്വാസത്തിൽ കിടക്കുന്ന രോഗികളുടെ പാപമോചനത്തിന്നുവേണ്ടി അപേക്ഷിക്കുന്നതു മേലാൽ അവർ ജഡത്തിൽ ജീവിച്ചിരുന്ന നന്മ ചെയ്യാൻ സംഗതിയാക്കികൊണ്ടു അവരുടെ കഴിഞ്ഞ പാപങ്ങളെ ക്ഷമിക്കേണമെന്നല്ലല്ലൊ മരിക്കുന്നരെയെങ്കിലും ജീവിക്കുന്നരെയെങ്കിലും ചെയ്തുപോയ പാപങ്ങൾക്കു മോചനം യാചിക്കുന്നതു ദൈവം തന്റെ കൃപാ മൂലം ക്ഷമിക്കേണമെന്നത്രെ. അപ്രകാരം തന്നെ മരിച്ചുപോയ നമ്മുടെ സഹോദരന്മാർക്കുവേണ്ടി അപേക്ഷിക്കുന്നതും തന്റെ കൃപമൂലം അവർക്കു മോചനം നല്കേണമെന്നത്രെ. ന്യായവിധിയുടെ ദിവസംവരെ കൃപയുടെ കാലമായി ദൈവം നിശ്ചയിച്ചിരിക്കുന്നതു ജീവനോടിരിക്കുന്നവർക്കു മാത്രമല്ല, മരണശ്വാസത്തിൽ കിടക്കുന്നവർക്കു മാത്രവും അല്ല. (൧) ആശയുള്ളവരായി മരിച്ചുപോയവർക്കും കൂടെയത്രെ. (൨) മരിച്ചവർക്കുവേണ്ടിയുള്ള പ്രാർത്ഥനയും ബലിയും യഹൂദസഭയിൽ നടത്തിവന്നതും (൩) നമ്മുടെ കർത്താവു പ്ര

---

(൧) റൂത്ത: ൨, ൨൦. ജീവനുള്ളവരിൽനിന്നും മരിച്ചവരിൽ നിന്നും തന്റെ കരുണയെ നീക്കികളയാത്ത കർത്താവു വാഴ്ത്തപ്പെട്ടവനാകുന്നു. സങ്കീ: ൮൭, ൧൧—൧൨, കണ്ടാലും മരിച്ചവർക്കു നീ അത്ഭുതങ്ങളെ പ്രവൃത്തിക്കുന്നു. പരാക്രമന്മാർ എഴുന്നേറ്റു നിനക്കു സ്തോത്രം ചെയ്യും. കബറുകളിലുള്ളവർ നിന്റെ കൃപയേയും നാശത്തിൽ നിന്റെ വിശ്വാസത്തേയും വിവരമായി അറിയിക്കും. അന്ധകാരത്തിൽ നിന്റെ അത്ഭുതവും മറക്കപ്പെട്ട ഭൂമിയിൽ നിന്റെ നീതിയും അറിയിക്കപ്പെടും. ൧പത്രോ: ൩, ൧൯.

(൨) ആവർത്ത: ൩൩, ൬. രൂബേൻ ജീവിക്കട്ടെ. അവൻ മരിക്കരുതെ. അവൻ എണ്ണത്തിൽ കുറകയും ചെയ്യട്ടെ. ൨മക്കാ: ൧൨, ൪൨—൪൬. ഇതു നിമിത്തം പൂർണ്ണ പാപരായി ഇതു അവർക്കു എഴുതപ്പെട്ടിരുന്നതെന്നു എല്ലാവരും ദൈവത്തോടു പ്രാർത്ഥിപ്പാനും അപേക്ഷിപ്പാനും തുടങ്ങി. എന്നാൽ പരാക്രമനായ യൂദാ സകല ജനത്തോടും അവർ പാപങ്ങളിൽ നിന്ന തങ്ങളെ തന്നെ കാത്തു സൂക്ഷ്മപ്പെട്ടുകൊൾവാൻ അപേക്ഷിച്ചു അവരോടു പറഞ്ഞു: കണ്ടാലും ഇവർക്കു സംഭവിച്ചതു നിങ്ങളുടെ കണ്ണുകളുടെ മുമ്പാകെ നിങ്ങൾ കണ്ടിരിക്കുന്നുവല്ലൊ. പണം കൊടുക്കേണ്ടുന്നതിന്നു അവൻ സകല ജനത്തിലും പിരിച്ചിട്ടു ൨ായിരം പണം പിരിച്ചെടുത്തു അവർക്കുവേണ്ടി കാഴ്ചകൾ അർപ്പിപ്പാനായിട്ടു അവയെ ഊർശ്ലേമിലേക്കു കൊടുത്തയച്ചു. ൪൬. ഇതു ഹേതുവായിട്ടു ഉറങ്ങിപ്പോയവരുടെ പാപങ്ങൾക്കുവേണ്ടി പരിഹാരം ചെയ്യാനായിട്ടു അവൻ കൊടുത്തയച്ചു.

(൩) ൩൦ാംപുറം (൧) അകം സാക്ഷികൾ നോക്കുക.

വൃത്തിയാൽ കൂടെ ചെയ്തുപഠിപ്പിച്ചിട്ടുള്ളതും (൧) തന്റെ ശ്ലീഹന്മാർ നടത്തിവന്നതും ശുദ്ധമുള്ള സഭയിൽ ആദ്യകാലം മുതൽ ഇന്നേവരെ നടത്തിവരുന്നതും അത്രെ. മരിച്ചുപോയവൎക്ക നമ്മുടെ പ്രാൎത്ഥനമുഖാന്തിരം രക്ഷയ്ക്കുള്ള ആശ വൎദ്ധിക്കയും പാപങ്ങൾ മോചിക്കപ്പെട്ട ആശ്വാസം ലഭിക്കയും ചെയ്യുന്നതാകുന്നു. ഇതിനാൽ മരിച്ചവൎക്കവേണ്ടിയുള്ള പ്രാൎത്ഥന എത്രയും യോഗ്യവും മുറയും പ്രയോജനമുള്ളതും അത്രെ. എന്നാൽ ഞാൻ ജീവനോടിരിക്കുമ്പോഴും മരിച്ചതിന്റെ ശേഷവും മറ്റുള്ളവർ എനിക്കുവേണ്ടി അപേക്ഷിച്ചുകൊള്ളുമല്ലൊ എന്നുള്ള വിചാരത്തോടുകൂടെ ജഡമയനായ ഒരുത്തൻ നടക്കുന്നുവെങ്കിൽ ആയത് മരണത്തിനുള്ള പാപങ്ങളിൽ ഒന്നാകയാൽ (൨) സകല പരിശുദ്ധന്മാരും ദീൎഘദൎശിമാരും ലോകത്തിലുള്ളവരൊക്കയും അവനുവേണ്ടി അപേക്ഷിച്ചാലും അവൻ കൃപയ്ക്കു യോഗ്യനായി തീരുന്നതല്ല. (൩) അവൻ കൃപ വൎദ്ധിപ്പാനായിട്ടു പാപത്തിൽതന്നെ പാൎക്കയെന്നുള്ള വിപരീതയുക്തിക്കു അനുരൂപിയാകയാൽ കൃപയററവനും ആകുന്നു. എന്തെന്നാൽ ജീവനോടിരിക്കുമ്പോഴും മരിച്ചതിന്റെ ശേഷവും മറ്റുള്ളവരുടെ പ്രാൎത്ഥനമൂലം കൃപ ലഭിക്കുന്നതു മരണത്തിനല്ലാത്ത പാപങ്ങൾ ചെയ്തുപോയിട്ടുള്ളവരെങ്കിലും മ്ശിഹായിൽ സ്ഥിരമുള്ള വിശ്വാസത്തോടുകൂടെ കൃപയ്ക്കു പാ[illegible]വാന്മാരായി നടക്കുന്നവൎക്ക മാത്രം ആകുന്നു.

---

## ൨൧-ാം സംഗതി.

### മരിച്ചവൎക്കവേണ്ടിയുള്ള നോമ്പു, കുൎബാന, ധ[illegible]
### മുതലായവയെ കുറിച്ചു.

കൎത്താവിൽ മരിക്കുന്നവരായ ബാവാപിതാ[illegible]

---

(൧) ൨ തിമോ: ൧, ൧൬—൧൮. ഓനേസിഫോറോ[illegible]ന്നു നമ്മുടെ കൎത്താവു അനുഗ്രഹങ്ങൾ നൽകുമാറാക[illegible]ൽ അവൻ പല പ്രാവശ്യവും എന്നെ ആശ്വസിപ്പിച്ചു[illegible]ളുടെ ചങ്ങലകളിൽ അവൻ ലജ്ജിച്ചില്ല. എന്നാലൊ അ[illegible]ക്കു വന്നപ്പോൾ താല്പൎയ്യത്തോടെ എന്നെ അന്വെഷിച്ചു[illegible] ആ ദിവസത്തിൽ നമ്മുടെ കൎത്താവിന്റെ പക്കൽ അ[illegible] കണ്ടെത്തുവാനായിട്ടു നമ്മുടെ കൎത്താവു അവനു നൽക[illegible] ൧൨, ൨൯. നട: ൨൦, ൪൦.

(൨) സങ്കീ: ൧൦൯, ൧൪. അവരുടെ പിതാക്കന്മാരുടെ[illegible]ട്ടം, അവരുടെ മാതാക്കന്മാരുടെ പാപങ്ങൾ മാ[illegible] റമി. ൧൫, ൧. ൧൪, ൧൧—൧൨, ൧.

(൩) റോമാ ൬, ൧. ആകയാൽ നാം എന്തു പറ[illegible]

ളും സഹോദരസഹോദരിമാൎക്കു വേണ്ടിയും പ്രാൎത്ഥന കഴിക്കുന്നതുകൂടാതെ (൧) അവൎക്കുവേണ്ടി നോമ്പു നോക്കുക, അവരുടെ ഓൎമ്മദിവസങ്ങളിൽ നമ്മുടെ കൎത്താവിന്റെ ബലിയെ കാഴ്പ്പിച്ചു കൃപയാചിക്കുന്നതായ (൨) കുൎബ്ബാന കഴിപ്പിക്ക (൩) ദൈവത്തിൽനിന്നുള്ള കൃപകളെ പാത്രീഭവിപ്പിക്കുന്നതായ ദാനധൎമ്മങ്ങൾ കൊടുക്ക മുതലായവ ചെയ്യുന്നതു നല്ലതും ദൈവത്തിന്റെ മുമ്പാകെ പ്രസാദമുള്ളതും ആകുന്നു. (൪) നമ്മുടെ കൎത്താവു നടത്തീട്ടുള്ള സകല പ്രവൃത്തികളും തന്റെ ബലിയും ജീവനുള്ളവൎക്കു വേണ്ടി മാത്രം അല്ല, മരിച്ചവൎക്കു വേണ്ടിയും കൂടെയത്രെ. താൻ നമുക്കു കാണിച്ചുതന്നിട്ടുള്ള ദൃഷ്ടാന്തപ്രകാരം നാം നമുക്കുവേണ്ടിയും ജീവനോടിരിക്കുന്നവരായ ശേഷംപേൎക്കുവേണ്ടിയും മാത്രമല്ല, നമ്മുടെ മരിച്ചവൎക്കു വേണ്ടിയും കൂടെ വിചാരത്താലും വാക്കാലും പ്രവൃത്തിയാലും നമ്മാൽ കഴിയുന്നതു ചെയ്യേണ്ടതാകുന്നു. എന്നാൽ മ്ശിഹായിൽ വിശ്വാസം ഇല്ലാതെയും ദൈവത്തിൽ നിന്നുള്ള കൃപക്കു യോഗ്യന്മാരല്ലാതെയും മരിച്ചുപോകുന്ന ആത്മാക്കൾക്കുവേണ്ടി നിത്യം കുൎബ്ബാന ചൊല്ലിക്കയും തങ്ങൾക്കുള്ള സമ്പത്തുമുഴുവനും ദരിദ്രന്മാരെ തീറ്റുകയും ചെയ്താലും അവൎക്കു യാതൊരുപ്രയോജനവും ഉണ്ടാകുന്നതല്ല. ഇപ്രകാരമുള്ള നല്ലപ്രവൃത്തികൾ ചെയ്യുന്നവർ നല്ലഅന്തരത്തോടുകൂടെ ചെയ്യുന്നതായിരുന്നാൽ തങ്ങൾക്കു അവ ഫലമുള്ളവയായി തീരുകയും ചെയ്യും.

---

## ൨൨.ാം സംഗതി.

### തിരുശേഷിപ്പുകളെ കുറിച്ചു്.

...ടെ കൎത്താവിന്റെ കബറിടത്തേയും ശുദ്ധിമാന്മാ...

---

...ന്നെ നാം പാക്കയെന്നോ?
...ന്നു. അവർ അവരുടെ അസ്ഥികളെ എടുത്തു യാബി...
...ക്ഷത്തിൻ കീഴിൽ കബറടക്കി ഏഴു ദിവസം നോമ്പു
... വശ്യ ൧, ൧൨. അവർ ശാവൂലിനു വേണ്ടിയും അവ...
...നാഥാനുവേണ്ടിയും കൎത്താവിന്റെ ജനത്തിനുവേണ്ടി
...ൾ പായിട്ടുള്ള ഇസ്രായേൽ പുത്രന്മാൎക്കു വേണ്ടിയും വിലാ...
...ധ്യവരെ നോമ്പു നോക്കുകയും ചെയ്തു.
... (൨) അകം സാക്ഷികൾ നോക്കുക.
... മാലാകാ അവനോടു പറഞ്ഞു, നിന്റെ പ്രാൎത്ഥനക...
...ത്തിന്റെ മുമ്പാകെ ഓൎമ്മയ്ക്കായി കരേറിയിരിക്കുന്നു.

...) അകം സാക്ഷികൾ നോക്കുക.
...൨൫. അവർ അവനെ കബറടക്കിയതിന്റെ ശേഷം

ളുടെ അസ്ഥികൾ മുതലായവയോടും ബഹുമാനത്തോടും ഭ
ക്തിയോടും കൂടെ വിചാരിപ്പാനുള്ളതാകുന്നു. (൬) നമ്മുടെ ക
ൎത്താവിന്റെ ശക്തിയെയും തന്റെ പരിശുദ്ധന്മാൎക്കു കൊടുത്തി
ട്ടുള്ള നൽവരങ്ങളെയും ഓൎത്തു ഇവയെ ഭക്തിപൂൎവ്വം പെരു
മാറുന്നവൎക്കു ദൈവത്തിൽനിന്നു അനുഗ്രഹവും തങ്ങളുടെ രോ
ഗങ്ങൾ മുതലായവറ്റിൽ ആശ്വാസവും ലഭിക്കുന്നതാകുന്നു.

---

## ൨൰൨-ാം സംഗതി.

### കുരിശുരൂപത്തെയും കുരിശുവന്ദനത്തെയും കുറിച്ച്.

(൧) നാം നമ്മുടെ കാവലിന്നും രക്ഷയ്ക്കും വേണ്ടി മ്ശിഹാ
യുടെ കുരിശുമരണത്തിൽ സങ്കേതപ്പെടേണമെന്നും തന്റെ
കല്യാണഭവങ്ങളായ കുരിശിനെ എല്ലായ്പോഴും നമ്മിൽ വഹി
ച്ചിരിക്കേണമെന്നും തന്റെ കുരിശു ക്രിസ്ത്യാനികളായ നമ്മുടെ
അടയാളവും പ്രശംസയും ആകുന്നു എന്നും നമ്മെ ഓൎപ്പിപ്പാ
നും അപ്രകാരം വിശ്വസിച്ചു പ്രവൃത്തിക്കുന്നു എന്നു അറിയി
പ്പാനും വേണ്ടി കുരിശിന്റെ അടയാളം നമ്മിൽ വരയ്ക്കേണ്ട
താകുന്നു. മനുഷ്യകുലം മുഴുവനും രക്ഷപെട്ടതു ദൈവപുത്ര
ന്റെ കുരിശുമൂലം ആകയാൽ നാം അതിനെ വന്ദിക്കേണ്ടതും
ആകുന്നു. നാം വന്ദിക്കേണ്ട കുരിശ്, പൊന്ന്, വെള്ളി, കല്ല്,
മരം മുതലായവകൊണ്ടു കുരിശിന്റെ മാതൃകയിൽ ഉണ്ടാക്കി
വച്ചിരിക്കുന്നവ അല്ല. അവ ഓൎമ്മയ്ക്കും അറിവിന്നുമായി ഉണ്ടാ
ക്കപ്പെട്ടിരിക്കുന്നവയത്രേ. കുരിശു കൂദാശ ചെയ്യപ്പെടാത്തതി
ന്റെ മുഖ്യകാരണങ്ങളിൽ ഒന്നു ഇതുതന്നെ ആകുന്നു. എന്നാ
ൽ കാണപ്പെടാവതല്ലാത്തവനും രൂപപ്പെടുത്താവതല്ലാത്തവ

---

അവൻ അവന്റെ പുത്രന്മാരോടു പറഞ്ഞു, ഞാൻ മരിക്കുമ്പോൾ ദൈവ
ത്തിന്റെ ദീൎഘദൎശി അടക്കപ്പെട്ടിരിക്കുന്ന കല്ലറയിൽ തന്നെ എന്നെ അടക്കു
വിൻ. അവന്റെ അസ്ഥികളുടെ അരികെ എന്റെ അസ്ഥികളെയും ഇടു
വിൻ. ൩ രാജാ: ൧൩, ൩൧—൩൨. പുറപ്പാ: ൧൩, ൧൯.

(൬) ൪ രാജാ: ൧൩, ൨൧. അവർ ഒരു മനുഷ്യനെ കുഴിച്ചിടുമ്പോൾ ക
വൎച്ചക്കൂട്ടങ്ങളെ കണ്ടിട്ടു ആ മനുഷ്യനെ എലീശായുടെ കല്ലറയിൽ ഇട്ടു അ
വൻ എലീശായുടെ അസ്ഥികളിന്മേൽ തട്ടിയപ്പോൾ ജീവിച്ചു അവന്റെ കാലു
കളിന്മേൽ നിന്നു. മത്താ. ൯, ൨൦—൨൨. നട: ൧൯. ൧൧, ൧൨.

(൧) ഗലാ: ൬, ൧൪. എന്നാൽ നമ്മുടെ കൎത്താവായ യേശുമിശിഹായു
ടെ സ്ലീബായിൽ അല്ലാതെ എനിക്കു പ്രശംസിപ്പാൻ ഉണ്ടാകരുതെ. അവ
നാൽ ലോകം എനിക്കു കുരിശിക്കപ്പെട്ടിരിക്കുന്നു. ഞാൻ ലോകത്തിന്നും കുരി
ശിക്കപ്പെട്ടിരിക്കുന്നു. ൧ കോറി: ൧, ൧൮. ഹെബ്രാ: ൧൨, ൧൨. മത്താ: ൧൬,
൨൪. പിലിപ്പി: ൩, ൧൮.

നമ്മാൽ മഹാ ദൈവത്തെ നമ്മുടെ ഹൃദയത്തിന്മേൽ ത്രപ്പെട്ടുത്തികൊണ്ടു ആത്മകണ്ണാൽ നോക്കി വന്ദിക്കുന്നപ്രകാരം ദൈവപുത്രന്റെ കുരിശിനെ ഹൃദയത്തിന്റെ പലകമേൽ ത്രപ്പെടുത്തികൊണ്ടു ആത്മകണ്ണാൽ നോക്കിവന്ദിക്കേണ്ടതാകുന്നു. (൧) കുരിശിന്റെമുമ്പാകെ വന്ദിക്കുന്നതു കുരിശിൽതറെക്കപ്പെട്ട കർത്താവിനേയും തന്റെ കുരിശുമരണത്തേയും വന്ദിക്കയത്രെ. സാക്ഷിയുടെ പെട്ടിക്കുമുമ്പാകെ ദാവീദ് ചെയ്ത സകലവും വിഗ്രഹാരാധനയായി വിചാരിക്കപ്പെടാതെ ദൈവത്തിന്റെ മുമ്പാകെ ചെയ്തതായി എണ്ണപ്പെട്ടപ്രകാരംതന്നെ കുരിശിന്റെ മുമ്പാകെ കർത്താവിനേയും തന്റെ കുരിശുമരണത്തേയും വന്ദിക്കുന്നതു വിഗ്രഹാരാധനയായി വിചാരിക്കപ്പെടാതെ അനുഗ്രഹമായിട്ടു എണ്ണപ്പെടുന്നതാകുന്നു. (൨) വന്ദിപ്പാനായി ബിംബങ്ങളെ ഉണ്ടാക്കുകയും അവയെ വന്ദിക്കുകയും ചെയ്യരുതെന്നല്ലാതെ (൩) വേദപുസ്തകസംഭവങ്ങളുടെ ഓർമ്മെക്കും അറിവിന്നും പള്ളികളുടെ അലങ്കാരത്തിന്നുംവേണ്ടി കുരിശു മുതലായ സാമാനങ്ങളെ ഉണ്ടാക്കുന്നതും (൪) പള്ളികളേയും പള്ളി ഉപകരണങ്ങളേയും ബഹുമാനത്തോടും ഭക്തിയോടുംകൂടെ പെരുമാറുന്നതും യാതൊരുപ്രകാരത്തിലും വിഗ്രഹാരാധനയായി വിചാരിക്കപ്പെടുന്നതല്ല.

---

## ൨൪.ാം സംഗതി.

### കന്യാവ്രതത്തെ കുറിച്ചു.

(൫) വിവാഹം ചെയ്യരുതെന്നു ഒരുത്തനോടും വിരോധി

---

(൧) എബ്രാ: ൧൧, ൨൧. വിശ്വാസത്താൽ യാക്കോബു മരിക്കുമ്പോൾ യൌസേപ്പിന്റെ പുത്രന്മാരിൽ ഓരോരുത്തനെ എല്ലാം അനുഗ്രഹിച്ചു തന്റെ വടിയുടെ അറ്റത്തു വന്ദിച്ചു. ൨ ശമു: ൬, ൧൪—൧൬.

(൨) പുറ: ൨൦, ൪—൫. നിനക്കു ഒരു വിഗ്രഹത്തേയും ഉണ്ടാക്കരുതു. മീതെ സ്വർഗ്ഗത്തിലും താഴെ ഭൂമിയിലും ഭൂമിക്കു കീഴെ വെള്ളത്തിലും ഉള്ള യാതൊരു പ്രതിമയേയും അരുതു. നീ അവയെ വന്ദിക്കയും അവയെ സേവിക്കയും അരുതു. ൨ രാജാ: ൧൮, ൪.

(൩) പുറ: ൨൫, ൧൮. പൊന്നുകൊണ്ടുള്ള രണ്ടു ക്രൂബകളെ ഉണ്ടാക്കുക. സംഖ്യ: ൨൧, ൮. കർത്താവു മോശയോടു പറഞ്ഞു, നീ പിത്തളകൊണ്ടു ഒരു സർപ്പത്തെ നിനക്കു ഉണ്ടാക്കി അതിനെ അടയാളത്തിന്നായി വെക്ക. യോശു: ൪, ൩—൯.

(൪) ലേവ്യ: ൧൨, ൪. അവളുടെ ശുദ്ധീകരണദിവസങ്ങൾ തികയുന്നതുവരെ യാതൊരു ശുദ്ധ വസ്തുവിനെയും അവൾ തൊടരുതു. ശുദ്ധ സ്ഥലത്തേക്കു പ്രവേശിക്കയും അരുതു. ൨ ശമു: ൬, ദാനി: ൫.

(൫) ൧൮.ാം പുറം (൨) ആം സാക്ഷി നോക്കുക.

ച്ചുകൂടാത്തതെങ്കിലും (൧) ഒരുത്തൻ തന്റെ സ്വന്തമനസ്സാൽ വിവാഹം ഉപേക്ഷിച്ചു തന്റെ ആത്മാവിനേയും ശരീരത്തെയും ദൈവത്തിന്റെ മുമ്പാകെ വെടിപ്പോടുകൂടെ കാത്തു ദൈവത്തിന്നു വേല ചെയ്യുന്നു എങ്കിൽ ഏറ്റം നല്ലതാകുന്നു. (൨) ഒരുവൻ കന്യാവ്രതനേൎച്ചയിൽ ഉൾപ്പെട്ടതിന്റെ ശേഷം തന്റെ ആദ്യനേൎച്ചയെ ഉപേക്ഷിച്ചു വിവാഹം ചെയ്താൽ ഇതുമൂലം രക്ഷക്കു അയോഗ്യനായി തീരുന്നില്ലെങ്കിലും കുററമില്ലാത്തവനായി വിചാരിക്കപ്പെടുന്നതല്ല. അപ്രകാരമുള്ളവരെ സഭയിൽ അവൎക്കുള്ള ബഹുമാനത്തിൽനിന്നും സ്ഥാനത്തിൽനിന്നും തള്ളേണ്ടതുമാകുന്നു.

---

## ൨൫-ാം സംഗതി.

### പട്ടക്കാരുടെ വിവാഹത്തെ കുറിച്ചു.

(൩) വിവാഹം അശുദ്ധമുള്ളതായിട്ടില്ല, എന്നാൽ പാത്രിയൎക്കീസ്സ, കാതോലിക്കാ, മെത്രാൻ മുതലായ സ്ഥാനികൾ സഭയുടെ പ്രത്യേക ചുമതലക്കാരും ഭാരവാഹികളും സദാനേരവും അതിന്നുവേണ്ടി താല്പൎയ്യപ്പെടേണ്ടിയവരും ആകയാൽ ഇപ്രകാരമുള്ളവർ (൪) ജഡമോഹങ്ങളിൽനിന്നു ഒഴിഞ്ഞു തങ്ങളുടെ ദേഹത്തെയും ദേഹിയെയും മുഴുവനും ദൈവീകവേലക്കായി ഒഴിഞ്ഞുകൊടുത്തിരിക്കുന്ന നല്ല പതിവ്രതയുള്ള വ്രതക്കാർ ആയിരിക്കേണമെന്നും, പള്ളികൾ ഭരിക്കുന്ന കശീശന്മാർ പുരുഷന്മാരോടെന്നപോലെതന്നെ സ്ത്രീകളോടും അടു

---

(൧) ൧ കോറി: ൭, ൭—൯, ൩൨, ൩൩. എന്തുകൊണ്ടെന്നാൽ എല്ലാ മനുഷ്യരും എന്നെപ്പോലെ വെടിപ്പോടിരിപ്പാൻ ഞാൻ ആഗ്രഹിക്കുന്നു. എന്നാലൊ എല്ലാവനും ദൈവത്തിൽ നിന്നു വരം കൊടുക്കപ്പെട്ടിരിക്കുന്നു. ഇപ്രകാരം ഉള്ളവനും അപ്രകാരം ഉള്ളവനും ഉണ്ടു. എന്നാൽ തങ്ങൾക്കു സ്ത്രീകൾ ഇല്ലാത്തവരോടും വിധവമാരോടും ഞാൻ പറയുന്നു: അവർ എന്നെപ്പോലെ പാൎത്താൽ അവൎക്കു കൊള്ളാം. എന്തുകൊണ്ടെന്നാൽ ഭാൎയ്യ ഇല്ലാത്തവൻ തന്റെ യജമാനന്നു ഇഷ്ടമാകുവാനായിട്ടു തന്റെ യജമാനന്റെ കാൎയ്യത്തിൽ നിരൂപിക്കുന്നു. ഭാൎയ്യ തനിക്കുള്ളവൻ തന്റെ ഭാൎയ്യക്കു ഇഷ്ടമാകുവാനായിട്ടു ലോകകാൎയ്യത്തെ ഉത്സാഹിക്കുന്നു. മത്താ: ൧൯, ൧൨.

(൨) ൧ തീമോ. ൫, ൧൨. അവർ അവരുടെ ആദ്യവിശ്വാസത്തെ നിരസിച്ചതിനാൽ അവരുടെ ന്യായവിധി നിലനില്ക്കുന്നു.

(൩) ൧൯-ാം പുറം (൧) അക്കം സാക്ഷി നോക്കുക.

(൪) ൩൧-ാം പുറം (൧) അക്കം സാക്ഷി നോക്കുക.

ളൊടു പെരുമാറെണ്ടവരും (ഫ) മനുഷ്യസ്വഭാവം ബലഹീന മുള്ളതും പരീക്ഷയിൽ അകപ്പെടുവാൻ എളുപ്പമുള്ളതും ആക കൊണ്ടു (ബ) അവർ വിവാഹം ചെയ്യുവതും പുനർവിവാഹത്തിലും വിധവാവിവാഹത്തിലും ഉൾപ്പെടാത്തവരുമായ ഉത്തമന്മാർ ആയിരിക്കെണമെന്നു സഭ നിശ്ചയിച്ചിരിക്കുന്നതു എത്രയും യുക്തമായിട്ടുള്ളതാകുന്നു.

---

൨൩ാം സംഗതി.

മനുഷ്യന്റെ ആത്മാവിനെ കുറിച്ചു.

(മ) ദൈവം മനുഷ്യനു ശിക്ഷയും രക്ഷയും നിശ്ചയിച്ചിരിക്കുന്നതു ശരീരത്തിന്നു ആത്മാവിനോടുകൂടെ അല്ലാതെ ശരീരത്തിനു മാത്രമൊ ആത്മാവിനു മാത്രമൊ അല്ല. (യ) ശരീരം ദൈവത്തിന്റെ സൃഷ്ടിയായിരിക്കുന്നപ്രകാരം ആത്മാവും തന്റെ സൃഷ്ടിയത്രെ. ആയതു ദ്രവ്യബുദ്ധിയോടുകൂടിയതും അവസാനം ഇല്ലാത്തതുമായി സൃഷ്ടിക്കപ്പെട്ടിരിക്കുന്നു എങ്കിലും തുടക്കം ഇല്ലാത്തതല്ല. എന്നാൽ ആത്മാവു ദൈവത്തിന്റെ ഒരു അംശം അല്ലാതെ സൃഷ്ടിക്കപ്പെട്ടതല്ലെന്നും അതിനാൽ ആയതു ശിക്ഷയ്ക്കു പാത്രമായിതീരുന്നതല്ലെന്നും ചിലർ പറ

---

(ഫ) ൧ കൊറി. ൭, ൫—൬. നിങ്ങളുടെ ശരീരത്തിന്റെ മോഹം നിമിത്തം സാത്താൻ നിങ്ങളെ പരീക്ഷിക്കാതിരിപ്പാനായിട്ടു വീണ്ടും ആ കാര്യത്തിലേക്കു തന്നെ നിങ്ങൾ തിരിഞ്ഞുകൊൾവിൻ. എന്നാൽ ബലഹീനന്മാരോടെന്ന പോലെ ഇതു ഞാൻ പറയുന്നു, കല്പനയായിട്ടല്ല.

(ബ) ൧ തിമൊ. ൩, ൨. എന്നാൽ കുശീലം തന്നിൽ കാണം കണ്ടെത്തപ്പെടാത്തവനും ഏക ഭാര്യയുടെ ഭർത്താവായിരിക്കുന്നവനും തന്റെ നിരൂപണയിൽ ഉണർവ്വുള്ളവനും പരിപാകമുള്ളവനും ക്രമമുള്ളവനും അതിഥിപ്രിയനും പഠിപ്പിക്കുന്നവനും ആയിരിപ്പാൻ വേണ്ടിയിരിക്കുന്നു. ലേവ്യ: ൨൧, ൧൩—൧൪. ഇവൻ ഒരു കന്യകയെ പരിഗ്രഹിക്കണം, വിധവയും ഉപേക്ഷിക്കപ്പെട്ടവളും വേശ്യാസംഗത്താൽ അശുദ്ധപ്പെട്ടവളുമായവരിൽ ഒരുത്തിയേയും പരിഗ്രഹിക്കരുതു. എന്നാലൊ തന്റെ ജനത്തിൽനിന്നു ഒരു കന്യകയെ ഭാര്യയായി പരിഗ്രഹിക്കണം. തീത്തൊ: ൧, ൬. ൧ തിമൊ: ൫, ൧൪.

(മ) മത്താ: ൧൦. ൨൮. ശരീരത്തെ കൊല്ലുന്നവരിൽ നിന്നു നിങ്ങൾ ഭയപ്പെടേണ്ടാ, ആത്മാവിനെ കൊല്ലുവാൻ അവർക്കു കഴികയില്ല. എന്നാൽ ആത്മാവിനേയും ശരീരത്തേയും നരകത്തിൽ നശിപ്പിപ്പാൻ കഴിയുന്നവനിൽ നിന്നു പ്രത്യേകം ഭയപ്പെട്ടുകൊൾവിൻ.

(യ) ആദ്യ: ൧, ൨൭. ദൈവം തന്റെ സാദൃശത്തിൽ ആദാമിനെ സൃഷ്ടിച്ചു. ദൈവത്തിന്റെ സാദൃശത്തിൽ താൻ അവനെ സൃഷ്ടിച്ചു. താൻ അവരെ ആണും പെണ്ണുമായി സൃഷ്ടിച്ചു. സഖറി: ൧൨, ൧. ആകാശത്തെ വിരിക്കയും ഭൂമിയുടെ അടിസ്ഥാനങ്ങളെ സ്ഥിരപ്പെടുത്തുകയും മനുഷ്യന്റെ ആത്മാവിനെ അവന്റെ ഉള്ളിൽ സൃഷ്ടിക്കയും ചെയ്യു കർത്താവു പറയുന്നു

യുന്ന ഉപദേശം വലിയ വേദവിപരീതവും മനുഷ്യരെ വലിയതായ അപായത്തിലേക്കു വലിച്ചുകൊണ്ടുപോകുന്നതും അത്രെ.

---

## ൨൭ാം സംഗതി.

## പാപത്തെ കുറിച്ച്.

(൧) ആദിപാപംമൂലം സകല മനുഷ്യരും ശിക്ഷാവിധിക്കു യോഗ്യന്മാരായി തീൎന്നതുകൂടാതെ കൎമ്മപാപംമൂലവും സകലരും ദൈവസന്നിധിയിൽ കുറ്റക്കാരായിരിക്കുന്നു. മനുഷ്യരിൽ ഒരുത്തൻപോലും പാപം ഇല്ലാത്തവൻ ഇല്ലെങ്കിലും (൨) പാപം എന്നതു മനുഷ്യരിൽ പ്രകൃതിയാലെ സൃഷ്ടിക്കപ്പെട്ടിട്ടുള്ളതല്ല. (൩) അതു കല്പനസംബന്ധമായുള്ളതും കല്പനാലംഘനത്താൽ ഉണ്ടായതും അത്രെ. (൪) മനുഷ്യൻ നന്മയൊ തിന്മയൊ ചെയ്യുന്നതു തനിക്കുള്ള സ്വാതന്ത്ര്യം മൂലം അല്ലാതെ സൃഷ്ടിപ്പിലുള്ള പ്രകൃതവ്യത്യാസത്താൽ അല്ല. ദൈവം

---

(൧) റോമ: ൫, ൧൮. ഏകനാൽ ഒരുത്തന്റെ പിഴ നിമിത്തം സകല മനുഷ്യൎക്കും ശിക്ഷാവിധി ഉണ്ടായപ്രകാരം തന്നെ ഒരുത്തന്റെ നീതിനിമിത്തം സകല മനുഷ്യൎക്കും ജീവന്റെ കുറ്റമില്ലായ്മയും ഉണ്ടാകും. റോമ: ൩. ൯—൨൦. ഇപ്പോഴെ നമുക്കു എന്തു വിശേഷമുള്ളു. എന്തുകൊണ്ടെന്നാൽ യഹൂദന്മാരെക്കുറിച്ചും പുറജാതിക്കാരെക്കുറിച്ചും അവർ എല്ലാവരും പാപത്തിൻകീഴിൽ ആകുന്നു എന്നു ഞങ്ങൾ മുമ്പെതന്നെ തീൎപ്പെടുത്തിയല്ലൊ. എഴുതപ്പെട്ടിരിക്കുന്ന പ്രകാരം നീതിമാൻ ഇല്ല ഒരുത്തൻപോലുമില്ല. തിരിച്ചറിയുന്നവൻ ഇല്ല ദൈവത്തെ അന്വേഷിക്കുന്നവനുമില്ല. എല്ലാവരും ഒന്നിച്ചു വഴി തെറ്റി നിരസിക്കപ്പെട്ടു നന്മചെയ്യുന്നവൻ ഇല്ല ഒരുത്തൻപോലുമില്ല. ഗലാ. ൩, ൨൨. എന്നാലൊ വിശ്വസിക്കുന്നവൎക്കു വാഗ്ദത്തം യേശുമിശിഹായിലുള്ള വിശ്വാസംമൂലം കൊടുക്കപ്പെടുവാനായിട്ടു പുസ്തകം സകലത്തെയും പാപത്തിൻകീഴിൽ ഇട്ടടച്ചു. സങ്കീ: ൫൧, ൫. ൧യോഹ: ൧, ൮, ൧൦. യാക: ൩, ൨. പ്രസംഗി ൭, ൨൦.

(൨) പ്രസംഗി ൭, ൨൯. എന്നാലും ദൈവം മനുഷ്യനെ ചൊവ്വുള്ളവനായി ഉണ്ടാക്കിയെന്നും അവർ അനേകം നിരൂപണങ്ങളെ അന്വേഷിച്ചു എന്നും ഞാൻ കണ്ടെത്തീട്ടുള്ള ഇതിനെ കാണുക. ആദ്യ: ൧, ൨൭. ൨൬, ൨൮.

(൩) ൧കൊരി: ൧൫, ൫൬. എന്നാൽ മരണത്തിന്റെ മുള്ളു പാപം ആകുന്നു. പാപത്തിന്റെ ശക്തി ന്യായപ്രമാണവും ആകുന്നു. റോമ: ൪, ൧൫. എന്തുകൊണ്ടെന്നാൽ ന്യായപ്രമാണം കോപത്തെ ഉണ്ടാക്കുന്നതാകുന്നു. എന്തെന്നാൽ ന്യായപ്രമാണം ഇല്ലാത്തിടത്തു ന്യായപ്രമാണലംഘനവും ഇല്ല. റോമ: ൫, ൧൩. എന്തുകൊണ്ടെന്നാൽ ന്യായപ്രമാണം വരെ ലോകത്തിൽ പാപം ഉണ്ടായിരുന്നിട്ടും ന്യായപ്രമാണം ഇല്ലാതിരുന്നതിനാൽ പാപം എണ്ണപ്പെട്ടിരുന്നില്ല.

(൪) ആവൎത്ത. ൧൧, ൨൬, ൨൭, ൨൮. ഇതാ ഞാൻ നിങ്ങടെ മുമ്പാകെ അനുഗ്രഹങ്ങളേയും ശാപങ്ങളേയും തരുന്നതിനെ കണ്ടുകൊൾവിൻ. ഇന്നു

കൂടെ ദൈവത്തിങ്കലേക്കു തിരിയുന്നായെങ്കിൽ അവന്റെ പാപങ്ങൾ ഏതു വിധമുള്ളവയായിരുന്നാലും ക്ഷമിക്കപ്പെടാതിരിക്കയില്ല. സത്യ അനുതാപം എന്നതു ചെയ്തുപോയ പാപങ്ങൾക്കുവേണ്ടി ദുഃഖിച്ചു മേല്പട്ടു പാപികയും ചെയ്യുവാനുള്ള പാപങ്ങളിൽനിന്നു ഒഴികയും മേലാൽ ദൈവത്തിന്റെ ഇഷ്ടമാംവണ്ണം പരമാർത്ഥമുള്ള അനുസരണത്തിൽ നടക്കേണമെന്ന മനസ്സിൽ ഉറെക്കയും ചെയ്യുന്നതാകുന്നു. ഏതു പാപിക്കും അനുതാപത്തിന്റെ വാതിൽ അടെക്കപ്പെടുവാനുള്ളതല്ല. മാമോദീസായിക്കു പിമ്പുള്ള പാപങ്ങൾ ശുദ്ധമുള്ള റൂഹായ്ക്കു വിരോധമായുള്ളവയും മരണത്തിന്റെ പാപങ്ങളും ആകയാൽ അവ ക്ഷമിക്കപ്പെടുകയില്ലെന്നുള്ള നവാത്തിനരുടെ ഉപദേശം പോലെ വിശ്വസിക്കയൊ നിരാശ്രയപ്പെട്ടു അനുതാപത്തിൽനിന്നു പിന്വലിക്കയൊ ചെയ്യാതെ (൧) ഏതു സമയത്തും ഏതു സ്ഥിതിയിലും ചെയ്തുപോയിട്ടുള്ള സകലവിധ പാപങ്ങളെക്കുറിച്ചും നല്ല ശരണത്തോടും സത്യവിശ്വാസത്തോടും കൂടെ അനുതപിച്ചു കരുണയുള്ള ദൈവത്തിങ്കലേക്കു അടുത്തുചെല്ലേണ്ടതാകുന്നു.

---

## ൨൯-ാം സംഗതി.

## നീതീകരണത്തെക്കുറിച്ചു.

(൨) പ്രവൃത്തികൾ കൂടാത്ത വിശ്വാസം ജീവനില്ലാത്തതാ

---

ലും അവ തുഷാരംപോലെ വെണ്മയുള്ളവയായി തീരും. അവ രക്താംബരംപോലെ ചുവപ്പുള്ളവയായിരിക്കുമെങ്കിലും പഞ്ഞിപോലെ ആയി തീരും. ൧ യോഹ. ൧. ൯. എന്നാൽ നമ്മുടെ പാപങ്ങളെ ഏറ്റുപറയുന്നു എങ്കിൽ നമ്മുടെ പാപങ്ങളെ നമ്മോടു ക്ഷമിപ്പാനും നമ്മുടെ സകല അന്യായത്തിൽനിന്നും നമ്മെ വെടിപ്പാക്കുവാനും താൻ വിശ്വാസമുള്ളവനും നീതിമാനും ആകുന്നു. മീഖാ. ൭. ൧൮, ൧൯. ഹോശ. ൧൪. ൪, ൫, ൬. യറമി. ൩, ൧൨.

(൧) മത്താ. ൧൮. ൨൧, ൨൨. അപ്പോൾ കീപ്പാ തന്റെ അടുക്കൽ അടുത്തുവന്നു തന്നോടു പറഞ്ഞു. എന്റെ കർത്താവെ! എന്റെ സഹോദരൻ എത്ര പ്രാവശ്യം എന്നിൽ കുറ്റം ചെയ്താൽ ഞാൻ അവനോടു ക്ഷമിക്കേണ്ടു. ഏഴു പ്രാവശ്യത്തോളമൊ? യേശു അവനോടു പറയുന്നു; ഏഴേഴു എഴുപതു പ്രാവശ്യത്തോളമെന്നല്ലാതെ ഏഴോളമെന്നു ഞാൻ നിന്നോടു പറയുന്നില്ല. മത്താ. ൨൬. ൭൪, ൭൫. അപ്പോൾ അവൻ ഞാൻ ആ മനുഷ്യനെ അറിയുന്നില്ല എന്നു ശപിപ്പാനും ആണയിടുവാനും തുടങ്ങി. അന്നാഴികയിൽതന്നെ പൂവൻകോഴി കൂകി. എന്നാറെ കീപ്പാ പൂവൻകോഴി കൂകുന്നതിനു മുമ്പു നീ മൂന്നു പ്രാവശ്യം എന്നിൽ ഉപേക്ഷിച്ചു പറയുമെന്നു യേശു അവനോടു പറഞ്ഞിരുന്ന വചനത്തെ ഓൎത്തു അവൻ പുറത്തു പോയി കൈപ്പോടെ കരകയും ചെയ്തു.

(൨) യാക്കോ. ൨. ൧൭, ൨൬. അപ്രകാരംതന്നെ പ്രവൃത്തികൾ കൂടാത്ത

യിരിക്കുന്നപ്രകാരംതന്നെ (൫) നല്ല ആന്തരത്തിൽനിന്നും വിശ്വാസത്തിൽനിന്നും അല്ലാത്ത പ്രവൃത്തികളും ജീവനില്ലാത്തവയാകുന്നു. (൬) മനുഷ്യവർഗ്ഗത്തിന്മേലുള്ള ദൈവത്തിന്റെ കൃപ പക്ഷാഭേദം ഇല്ലാത്തതും എല്ലാവർക്കും ഒന്നുപോലെ കൊടുക്കുന്നതും ആകുന്നു. ഒരുത്തന്നു താൻ സൌജന്യമായി കൃപ കൊടുക്കയും മറെറാരുത്തന്നു കൊടുക്കാതിരിക്കയുമല്ല. അതിനാൽ മനുഷ്യൻ നീതീകരിക്കപ്പെടുന്നതു പ്രവൃത്തികൾകൂടാത്ത വിശ്വാസത്താൽ മാത്രമൊ വിശ്വാസം കൂടാത്ത പ്രവൃത്തികളാൽമാത്രമൊ സൌജന്യമായ കൃപയാൽ മാത്രമൊ അല്ല, (൮) എന്നാലൊ സൌജന്യമായ കൃപമൂലം പ്രവൃത്തികളോടുകൂടിയ വിശ്വാസത്താൽ അത്രെ.

---

## ൮-ാം സംഗതി.

### ശിക്ഷയ്ക്കും രക്ഷയ്ക്കും ഏറക്കുറവു ഉണ്ടെന്നുള്ളതിനെ കുറിച്ചു.

(൧) സകല മനുഷ്യരുടെയും വിശ്വാസവും നീതിയും ഒരു അളവിൻപ്രകാരം അല്ല. അതിനാൽതന്നെ എല്ലാവരുടെയും

---

വിശ്വാസവും അതു തനിച്ചു മരിച്ചതാകുന്നു, ആത്മാവില്ലാത്ത ശരീരം മരിച്ചതായിരിക്കുന്നപ്രകാരംതന്നെ പ്രവൃത്തികൾ ഇല്ലാത്ത വിശ്വാസവും മരിച്ചതാകുന്നു.

(൫) രോമ. ൧൪. ൨൩. എന്തുകൊണ്ടെന്നാൽ വിശ്വാസത്തിൽനിന്നു അല്ലാത്ത സകലവും പാപം ആകുന്നു. മത്താ. ൬. ൩. എന്നാൽ നീ ധർമ്മം ചെയ്യുമ്പോൾ നിന്റെ വലത്തു കൈ എന്തു ചെയ്യുന്നു എന്നു നിന്റെ ഇടത്തു കൈ അറിയരുതു.

(൬) രോമ. ൩. ൨൨. എന്നാൽ ദൈവത്തിന്റെ നീതി യേശുമിശിഹായിലുള്ള വിശ്വാസത്താൽ അത്രെ. അതു എല്ലാവർക്കും തന്നിൽ വിശ്വസിക്കുന്ന എല്ലാവരിന്മേലും ഉണ്ടു. എന്തുകൊണ്ടെന്നാൽ പക്ഷാഭേദം ഇല്ല. രോമ. ൧൦. ൧൨, ൧൩, ൧൮.

(൮) യാക്കൊ. ൨. ൨൧, ൨൨. നമ്മുടെപിതാവായ അബ്രഹാം അവന്റെ പുത്രനായ ഇസ്ഹാക്കിനെ ബലിപീഠത്തിന്മേൽ കരേററിയതിനാൽ പ്രവൃത്തികളാൽ അല്ലയൊ അവൻ നീതീകരിക്കപ്പെട്ടതു. അവന്റെ വിശ്വാസം അവന്റെ പ്രവൃത്തികൾക്കു സഹായിച്ചു എന്നും പ്രവൃത്തികളാൽ അവന്റെ വിശ്വാസം പൂർണ്ണമായി എന്നും നീ കാണുന്നു. എഫെ. ൨. ൮. എന്തുകൊണ്ടെന്നാൽ വിശ്വാസത്താൽ നാം രക്ഷിക്കപ്പെട്ടതു തന്റെ കൃപമൂലം അത്രെ.

(൧) രോമ. ൧൨. ൬. എന്നാലൊ നമുക്കു നല്കപ്പെട്ട കൃപയിൻപ്രകാരം നമുക്കു പലതരമായ നൽവരങ്ങൾ ഉണ്ടു. തന്റെ വിശ്വാസത്തിന്റെ അളവിൻപ്രകാരം ദീർഘദർശനത്തിന്റെ ഉണ്ടു. മത്താ. ൨൫. ൧൫. എന്നാൽ യേശു

മുൻനിയമിക്കയും ചെയ്തുകൊണ്ടു ശിക്ഷിക്കയൊ. ചിലരെ അവർ നീതിമാന്മാരായിരിപ്പാൻതക്കസ്ഥിതിയിൽ സൃഷ്ടിക്കയും മുൻനിയമിക്കയും ചെയ്തുകൊണ്ടു രക്ഷിക്കയൊ മനുഷ്യൎക്കു സ്വാതന്ത്ര്യംകൊടുക്കാതെ താൻനിയമിച്ചിട്ടുള്ളപ്രകാരം നന്മയെങ്കിലും തിന്മയെങ്കിലും സകലവും അവരെകൊണ്ടു പ്രവൃത്തിപ്പിച്ചതിന്റെശേഷം ചിലരെ മോക്ഷത്തിന്നും ചിലരെ നരകത്തിന്നും അവകാശികളാക്കിതീൎക്കയൊ ചെയ്യുയല്ലെന്നുമാത്രം ആകുന്നു. (എന്നാൽ മനുഷ്യൻ എന്തെല്ലാംപ്രകാരം നടന്നാലും ആയതൊക്കയും ദൈവം തന്റെ മുൻനിയമപ്രകാരം അവരെകൊണ്ടു നടത്തിക്കുന്നതാകയാൽ ആയതൊന്നും രക്ഷയ്ക്കും ശിക്ഷയ്ക്കും കാരണമായി ഭവിക്കുന്നതല്ലെന്നും രക്ഷയും ശിക്ഷയും കൊടുക്കുന്നതു മുൻനിയമം അനുസരിച്ചാകുന്നു എന്നുമുള്ള ചിലരുടെ ഉപദേശം) ഞാൻ എന്തെല്ലാം താല്പൎയ്യപ്പെട്ടാലും ഒന്നും താല്പൎയ്യപ്പെടാതിരുന്നാലും ദൈവത്തിന്റെ മുൻനിയമപ്രകാരം മാത്രമെ സംഭവിക്കയുള്ളല്ലൊ എന്നുള്ള ദുർവിചാരം മനുഷ്യൎക്കു ജനിപ്പിക്കുന്നതാകയാൽ ആയതു നിരാശ, ആത്മകാൎയ്യങ്ങളിൽ താല്പൎയ്യക്കുറവു, അശുദ്ധ നടപടികൾ മുതലായ വലിയ ആപത്തിലേക്കു മനുഷ്യരെ വലിച്ചുകൊണ്ടുപോകുന്നതും നീതിമാനായ ദൈവത്തെ നീതിയില്ലാത്തവനാക്കിതീൎക്കുന്നതും ആകുന്നു.

---

## ൩൩-ാം സംഗതി.

### വിശുദ്ധ പുസ്തകങ്ങളെ കുറിച്ചു.

ദൈവാത്മാവുമൂലം എഴുതപ്പെട്ടവയും വിശുദ്ധ പിതാക്കന്മാർ കാനോനായിട്ടുള്ളവയായി വേർതിരിച്ചു സ്ഥിരപ്പെടുത്തിയിരിക്കുന്നവയുമായ പഴയ നിയമത്തിലും പുതിയ നിയമത്തിലും ഉള്ള പുസ്തകങ്ങളെ പ്രമാണപ്പെട്ടവയായി എല്ലാവരും അംഗീകരിക്കേണ്ടതാകുന്നു.

### പഴയ നിയമത്തിലുള്ള പ്രമാണപ്പെട്ട പുസ്തകങ്ങളുടെ പേരുകളും സംഖ്യയും.

മോശയുടെ പുസ്തകങ്ങൾ ൫
നൂന്റെ പുത്രനായ യേശുവിന്റെ (യോശുവാ) പുസ്തകം ൧
ന്യായാധിപതിമാരുടെ പുസ്തകം ൧
രൂത്തിന്റെ പുസ്തകം ൧

ശമുയേലിൻെറ പുസ്തകങ്ങൾ ൨
രാജാക്കന്മാരുടെ പുസ്തകങ്ങൾ ൨
നാളാഗമപുസ്തകങ്ങൾ ൨
എസ്രായുടെ പുസ്തകങ്ങൾ (നഹമിയായുടേതുൾപ്പടെ) ൨
മക്കാബായക്കാരുടെ പുസ്തകങ്ങൾ ൨
യോബിൻെറ പുസ്തകം ൧
നൂററമ്പതു മസുമൂറാകൾ അടങ്ങിയ ദാവീദിൻെറ പുസ്തകം ൧
ശ്ലേമോൻെറ പുസ്തകങ്ങൾ ൪
ദീർഘദർശിമാരുടെ പുസ്തകങ്ങൾ ൰൬

മേൽ വിവരിച്ചവയിൽ ശ്ലേമോൻെറ നാല പുസ്തകങ്ങൾ എന്ന പറഞ്ഞിരിക്കുന്നതു അവൻെറ സുഭാഷിതങ്ങളുടെ പുസ്തകത്തെ രണ്ടു പുസ്തകങ്ങളാക്കി പറഞ്ഞിരിക്കുന്നതിനാൽ അത്രെ. സുഭാ. ൨൫-ാം അദ്ധ്യായം ൧-ാം വാക്യത്തിൽ ശ്ലേമോൻെറ അഗാധ സുഭാഷിതങ്ങൾ എന്ന തലവാചകമായി പറഞ്ഞിരിക്കുന്നതിൻപ്രകാരം അതുമുതലുള്ളവയെ വേറൊരു പുസ്തകമായിട്ടത്രെ എണ്ണിയിരിക്കുന്നതു. ദീർഘദർശിമാരുടെ പുസ്തകങ്ങൾ പതിനാറെന്ന പറഞ്ഞവയിൽ ദാനിയേലിൻെറ പുസ്തകം ബാറൂക്കിൻെറതു കൂടെ അടങ്ങിയിരിക്കുന്നതുമാകുന്നു.

പുതിയ നിയമത്തിലുള്ള പ്രമാണപ്പെട്ട പുസ്തകങ്ങളുടെ പേരുകളും സംഖ്യയും.

എവൻഗേലിയോൻ പുസ്തകങ്ങൾ ൪
പൌലൂസിൻെറ ലേഖനങ്ങൾ ൰൪
പത്രോസിൻെറ ലേഖനങ്ങൾ ൨
യോഹന്നാൻെറ ലേഖനങ്ങൾ ൩
യാക്കോബിൻെറ ലേഖനം ൧
ഈഹൂദായുടെ ലേഖനം ൧
ക്ലീമീസിൻെറ ലേഖനങ്ങൾ ൨
ശ്ലീഹന്മാരുടെ നടപ്പുകളുടെ പുസ്തകം ൧

പ്രമാണപ്പെട്ട പുസ്തകങ്ങളെപ്പോലെ സഭയിൽ അംഗീകരിക്കപ്പെട്ടിരിക്കുന്നവയെങ്കിലും, വലിയ അത്താനാസ്യോസ്, അലക്സന്ത്രിയായുടെ ദീവന്നാസ്യോസു മുതലായവർ ചിലതിനെ കുറിച്ച സംശയമായിട്ടും മറ്റുള്ളവയെ ദൈവഭക്തിയുടെ ഉപദേശത്തിന്നും പാരിപ്പത്തിന്നും മാത്രം വായിക്കപ്പെടേണ്ടതാ

ഷിട്ടും പറഞ്ഞിരിക്കുന്ന പുസ്തകങ്ങളുടെ വിവരം താഴെ പറയുന്നു.

ശ്ലേമോന്റെ വലിയ ജ്ഞാനപുസ്തകം
ബാറാസീറായുടെ പുസ്തകം
എസ്തേറിന്റെ പുസ്തകം
ഈഹൂദീത്തിന്റെ പുസ്തകം
തോബിയായുടെ പുസ്തകം
ശ്ലീഹന്മാരുടെ ദീയാത്ത്ക്കീസ് പുസ്തകം
പ്രടയന്മാരുടെ പുസ്തകം
യോഹന്നാന്റെ വെളിപാടു പുസ്തകം
പെത്രൂസിന്റെയും മറ്റു ചിലരുടെയും വെളിപാടുകൾ.
ബർന്നാബായുടെ ലേഖനങ്ങൾ.

ദൈവാത്മാവാൽ എഴുതപ്പെടുന്ന സകല പുസ്തകങ്ങളും ഉപദേശത്തിന്നും ശാസ്ത്രത്തിന്നും നീതിയിലുള്ള അഭ്യാസത്തിന്നും സത്യവിശ്വാസത്തിന്റെ സ്ഥിരതയ്ക്കും പ്രയോജനമുള്ളവയാകയാൽ വിശുദ്ധ സഭയിലെ ശുദ്ധിമാന്മാരായ സഭാപിതാക്കന്മാരാൽ ഉണ്ടാക്കപ്പെട്ടിട്ടുള്ള തക്സാകൾ, മെമ്രാകൾ, ലേഖനങ്ങൾ, പ്രസംഗങ്ങൾ, വ്യാഖ്യാനങ്ങൾ, ചരിത്രങ്ങൾ, കാനോനാകൾ മുതലായവ സഭയിൽ അംഗീകരിക്കപ്പെട്ടിരിക്കുന്നപ്രകാരം മേലാൽ ഉണ്ടാക്കപ്പെടുന്നവയും പ്രധാന മേല്പട്ടക്കാരുടെ പരിശോധനയോടുകൂടെ അംഗീകരിക്കപ്പെടാവുന്നതാകുന്നു.

---

൩൮.൭ാം സംഗതി.

സുന്നഹദോസുകളേയും സഭയുടെ അധികാരത്തെയും കുറിച്ചു.

നമ്മുടെ കർത്താവിന്റെയും തന്റെ ശ്ലീഹന്മാരുടെയും മരണശേഷവും പുറജാതി രാജാക്കന്മാരും പ്രഭുക്കന്മാരും ക്രിസ്ത്യാനിസഭയെ വളരെ പീഡിപ്പിച്ചുവന്നു. എങ്കിലും സഭക്കാർ തങ്ങളുടെ വിശ്വാസരീതിയെ കളങ്കംകൂടാതെ സത്യത്തിൽതന്നെ മുറുകെ പിടിച്ചിരുന്നു. എന്നാൽ സഭക്കു അന്യന്മാരിൽനിന്നുള്ള പീഡ ഒഴിഞ്ഞു ആശ്വാസം ഉണ്ടായപ്പോൾ (ഫ) സഭയി

(ഫ) നട: ൨൦, ൨൯. ൩൦. എന്തുകൊണ്ടെന്നാൽ ഞാൻ പോകുന്നതിന്റെ ശേഷം ഇടയിൽ ക്രൂരതയിന്മേൽ കരുണയില്ലാത്ത വേലന്മാരും ചെന്നായ്ക്കൾ നിങ്ങ

ൽനിന്നുതന്നെ അനേകം വേദവിപരീതികൾ എഴുന്നേറ്റു ശുദ്ധമുള്ള വേദവാക്യങ്ങളെ തങ്ങളുടെ ഹിതത്തിന്ന ഒത്തപ്രകാരം മാറ്റപ്പാടായി വ്യാഖ്യാനിക്കയും നമ്മുടെ കർത്താവിന്റെയും തന്റെ ശ്ലീഹന്മാരുടേയും ഉപദേശത്തിന്ന വിരോധമായുള്ള ചില വിശ്വാസവിപരീതങ്ങളെ പഠിപ്പിക്കയും ചെയ്കമൂലം അന്നന്നു ഭരിച്ചുവന്ന ക്രിസ്ത്യാനിരാജാക്കന്മാരുടെ കല്പനയാൽ നിഖ്യായിലും കുസ്തന്തീനോസ്പോലീസിലും എഫേസൂസിലും പൊതുവിന്നടുത്ത മൂന്നു സുന്നഹദോസുകൾ കൂട്ടകയും അവയിൽവച്ചു വേദവിപരീതങ്ങളെ വെളിപ്പെടുത്തി ഇടങ്ങുട്ടുകാരെ സഭയിൽനിന്നു പുറത്തു തള്ളിക്കയും സത്യവിശ്വാസരീതിയെ സ്ഥിരപ്പെടുത്തി അതിന്റെ നിലനില്പിന്നു വേണ്ടിയുള്ള നടപടിക്രമങ്ങളെ ചട്ടപ്പെടുത്തുകയും ചെയ്തു. (൧) അതിനാൽ നമ്മുടെ കർത്താവിന്റെയും തന്റെ ശ്ലീഹന്മാരുടെയും ഉപദേശത്തിന്നൊ അതിന്റെ സ്ഥിരതക്കായി നിഖ്യായിലും കുസ്തന്തീനോസ്പോലീസിലും എഫേസൂസിലും കൂടിയ പൊതുവിന്നടുത്ത മൂന്നു സുന്നഹദോസുകളിലെ വിശുദ്ധ പിതാക്കന്മാർ നിശ്ചയിച്ചുറപ്പിച്ച വിശ്വാസരീതിക്കൊ എതിരായുള്ള യാതൊരു ഉപദേശത്തെയും കൈക്കൊൾവാനൊ പഠിപ്പിപ്പാനൊ ഒരുത്തനും അധികാരം ഇല്ല. ഈ സത്യ ഉപദേശത്തിന്നും വിശ്വാസരീതിക്കും ചേരുന്നതായുള്ള (൨) കർമ്മാചാരങ്ങൾക്കടുത്ത നടപടിക്രമങ്ങളേയും ചട്ടങ്ങളേയും കാലയുക്തംപോലെയും ദേശാവസ്ഥപോലെയും ക്രമപ്പെടുത്തുവാൻ കാസോലികാസ്ഥാനത്തും ശ്ലീഹാസ്ഥാനത്തുമായ നമ്മുടെ വിശുദ്ധ സഭയിലെ മേല്പട്ടക്കാർ, പട്ടക്കാർ മുതലായവർ ഒന്നിച്ചുകൂടുന്ന പൊതുവിന്നടുത്ത സുന്നഹദോസുകൾക്കു അധികാരവും ഉണ്ടു. മാമോദീസാ, ശുദ്ധമുള്ള കുർബ്ബാന, വിവാഹം മുത

---

ങ്ങോട്ടുകൂടെ പ്രവേശിക്കുമെന്നു ഞാൻ അറിയുന്നു. ശിഷ്യന്മാർ തങ്ങളുടെ പിന്നാലെ പോകുവാനായിട്ടു അവരെ തിരിപ്പിപ്പാൻ തക്കവണ്ണം മാറുപാടുകൾ സംസാരിക്കുന്ന പുരുഷന്മാർ നിങ്ങളിൽനിന്നു എഴുന്നേല്ക്കും. മത്താ: ൨൪, ൫. കോലോ: ൨, ൮... ൨യോഹ ൧൦, ൧൧. വാക്യങ്ങൾ.

(൧) ഗലാ: ൧, ൮. ൯. ഞങ്ങൾ നിങ്ങളോടു സുവിശേഷിച്ചതിന്നു വിപരീതമായി ഞങ്ങളൊ സ്വർഗ്ഗത്തിൽനിന്നു ഒരു മാലാഖയൊ നിങ്ങളോടു സുവിശേഷിച്ചാൽ അവൻ ശപിക്കപ്പെട്ടവനാകട്ടെ, ഇത്യാദി. സുഭാ: ൨൨, ൨൮. നിന്റെ പിതാക്കന്മാർ നിയമിച്ചിട്ടുള്ളതായ പണ്ടേയുള്ള അതിർത്തിയെ നീ നീക്കരുതു.

(൨) നട: ൧൬, ൪. അവർ നഗരങ്ങളിൽ സഞ്ചരിച്ചുകൊണ്ടു ഊർശ്ലേമിലുള്ള ശ്ലീഹന്മാരും കശീശന്മാരും എഴുതീട്ടുള്ള കല്പനകളെ ആചരിക്കേണമെന്നു അവർ അവരോടു പ്രസംഗിക്കയും പഠിപ്പിക്കയും ചെയ്തു. റോമാ: ൧൪, ൧൯. ൧കോറി: ൧൪, ൪൦. തീത്തോ: ൧, ൫.

ലായ വിശുദ്ധ കൂദാശകളിലെ കമ്മങ്ങളും, ദെനഹാ, ഉയിറാന, സ്ലീപ്പസായുടെ വെള്ളിയാഴ്ച, ഉയിപ്പു, പെന്തിക്കുസ്തി മുതലായ ദിവസങ്ങളിലെ ശുശ്രൂഷകളും സത്യ ഉപദേശത്തിന്നും വിശ്വാസരീതിക്കും ചേരുന്നവയും വിശുദ്ധ സഭയാൽ അംഗീകരിക്കപ്പെട്ടിരിക്കുന്ന തക്സാപുസ്തകങ്ങളിൻ പ്രകാരം നടത്തിവരുന്നവയും ആകയാൽ ഇവകളെ തന്നിഷ്ടമായി ഒരുത്തനും വ്യത്യാസം ചെയ്യുകൂടാത്തതാകുന്നു. (൧) സത്യവിശ്വാസത്തിന്നു എതിരാളികളായി കാണപ്പെടുകയൊ സഭയിൽ വിരുദ്ധം ഉണ്ടാക്കുകയൊ സഭയുടെ നിശ്ചയങ്ങളേയും തങ്ങളുടെ മേലധികാരികളുടെ കല്പനകളേയും അനുസരിക്കാതിരിക്കയൊ പൈശാചികമായി നടക്കയൊ ചെയ്യുന്നവരെ സഭയിൽനിന്നു തിരിച്ചു ഭ്രഷ്ടാക്കുവാൻ സഭയ്ക്കും സഭയുടെ ഭരണാകാക്കു അധികാരം ഉണ്ടു. സഭയിൽനിന്നു ഭ്രഷ്ടാക്കപ്പെടുന്നവരെ സത്യമുള്ള അനുതാപത്താൽ തിരികെ കൈക്കൊള്ളുന്നതുവരെ വിശ്വാസത്തിന്നു അന്യന്മാരെന്നപോലെ വിചാരിപ്പാനുള്ളതും ആകുന്നു.

---

(൧) ൧കോറി: ൫, ൪; ൫. നമ്മുടെ കർത്താവായ യേശുമിശിഹായുടെ നാമത്തിൽ നിങ്ങൾ എല്ലാവരും ഒന്നിച്ചുകൂടുവിൻ, നമ്മുടെ കർത്താവായ യേശുമിശിഹായുടെ ശക്തിയോടുകൂടെ ആത്മാവിൽ ഞാനും നിങ്ങളോടുകൂടെ ഉണ്ടു. ഇവൻ നമ്മുടെ കർത്താവായ യേശുമിശിഹായുടെ ദിവസത്തിൽ ആത്മാവിൽ ജീവിപ്പാനായിട്ടു അവൻെറ ശരീരത്തിൻെറ നാശത്തിന്നായി സാത്താനു അവനെ ഏല്പിക്കയും ചെയ്വീൻ. മത്താ: ൧൮, ൧൭... ൨കോറി: ൨, ന്ന: ൬- ൭.

## മുൻ കാലത്തു എഴുന്നേറ്റിട്ടുള്ള ചില വേദവിപരീതികളുടെ പേരുകളും അവരുടെ ഉപദേശങ്ങളുടെ ചുരുക്കവും ഇവിടെ ചേൎക്കുന്നു.

൧

ക്ഷുദ്രക്കാരനായ ശീമോൻ— ഇവൻ അവന്റെ ക്ഷുദ്രങ്ങളാൽ യൂദന്മാൎക്കു പിതാവിന്റെയും ശമ്രായക്കാൎക്കു പുത്രന്റെയും പുറജാതികൾക്കു റൂഹാദ്ക്കുദിശായുടെയും സാദൃശത്തിൽ കാണപ്പെടുകയും ഉയിൎപ്പില്ലെന്നു പഠിപ്പിക്കയും ചെയ്തുവന്നു.

൨

മേന്ത്രൊസു— ഇവൻ ക്ഷുദ്രക്കാരനായ ശീമോന്റെ ശിഷ്യനായിരുന്നു, അവന്റെ കൈകളാൽ മാമോദീസാ മുഴുകുന്നവർ മാലാക്മാരെക്കാൾ വിശേഷതയുള്ളവരായി തീരുമെന്നു അവൻ പഠിപ്പിച്ചുവന്നു.

൩

സുത്രീനീനോസു— ലോകത്തെ ഉണ്ടാക്കിയതു ഏഴു മാലാക്മാരാകുന്നു. നാം നമ്മുടെ സാദൃശത്തിലും സ്വരൂപത്തിലും മനുഷ്യനെ ഉണ്ടാക്കുക എന്നു ദൈവം പറഞ്ഞതു അവരോടത്രെ. ന്യായപ്രമാണത്തെ നിയമിച്ചതു മാലാക്മാരാകുന്നു, വിവാഹം തിന്മപെട്ടവനിൽ നിന്നത്രെ, പിശാചുകൾ ദുഷ്ടന്മാരായ മനുഷ്യൎക്കു സഹായിക്കുന്നതിനാൽ നല്ലവൎക്കു സഹായിപ്പാൻ രക്ഷകൻ വന്നു എന്നിപ്രകാരം അവൻ ഉപദേശിച്ചുവന്നു.

൪

ബാസിൽദോസു— ഗൻസാലീകർ എന്നു വിളിക്കപ്പെടുന്ന സപ്പ്രാദായനക്കാരുടെ വേദവിപരീതങ്ങളെ ആരംഭിച്ചതു ഇവനത്രെ. സംവത്സരത്തിന്റെ ദിവസങ്ങളുടെ എണ്ണപ്രകാരം ൩൬൫, ആകാശങ്ങൾ ഉണ്ടെന്നും കാമവികാര നടപടികളെ നാം നിവൃത്തിക്കേണ്ടതെന്നും ഇവൻ പരസ്യമായി പ്രസംഗിച്ചുവന്നു.

൫

അബിയൂനർ— മിശിഹായുടെ തുടസ്സം മറിയത്തിൽനിന്നും യൌസേപ്പിൽനിന്നും ആകുന്നു എന്നു ഇവർ പഠിപ്പിച്ചുവന്നു.

൬

കറിയാന്തൊസു— ഉയിൎപ്പിന്റെ ശേഷം ഭൂമിയിലുള്ള ഊൎശ്ലേമിൽ നാം ആയിരം സംവത്സരങ്ങൾ ഇമ്പമോഹങ്ങളെ നിവൃത്തിക്കുമെന്നും ലോകത്തെ ഉണ്ടാക്കിയതു മാലാക്മാർ ആകുന്നു എന്നും മിശിഹായുടെ ജനനം മനുഷ്യനടപടി പ്രകാരം ഉണ്ടായതെന്നും ഇവൻ പഠിപ്പിച്ചുവന്നു.

൭

മ്ലീത്തീനോസു— നമ്മുടെ കൎത്താവു തന്റെ ശരീരത്തെ ആകാശത്തിൽനിന്നു കൊണ്ടുവന്നതെന്നും ഒരു പനിനീർ കുപ്പിയിൽ എന്നപ്രകാരം കന്യാസ്ത്രീയിൽ താൻ പ്രവേശിച്ചു എന്നും ഇവൻ പഠിപ്പിച്ചുവന്നു.

൮

കൎദ്ദൊൻ— ആദിസ്വരൂപികൾ അനേകം ആകുന്നുവെന്നും ഉയിൎപ്പില്ലെന്നും ഇവൻ പഠിപ്പിച്ചുവന്നു.

൯

മൎക്കോസു— ഇവൻ പലരേയും അതിശയിപ്പിപ്പാൻ തക്കവണ്ണം എബ്രായഭാഷ സംസാരിക്കയും അനേകനാമങ്ങൾ ധരിച്ചുകൊണ്ടു പലരേയും വഞ്ചിക്കയും ചെയ്തു.

൧൦

മക്കിയാൻ — നല്ലവനും, നീതിമാനും, ജഡമായ ദുഷ്ടനും ഇങ്ങിനെ മൂന്ന ആദിസ്വരൂപികൾ ഉണ്ടു. അവരിൽ നീതിമാൻ ജഡംകൊണ്ടു സകലത്തെയും സൃഷ്ടിച്ചു പഴയ നിയമത്തെ മനുഷ്യൎക്കു കൊടുക്കയും ചെയ്തു. എന്നാൽ സൃഷ്ടി ചെയ്ത നീതിമാന്റെ അടിമയിൽ നിന്ന തന്നിൽ വിശ്വസിക്കുന്നവരെ സ്വാതന്ത്ര്യപ്പെടുത്തുവാനായിട്ട നല്ലവന്റെ പുത്രനായ യേശുമിശിഹാ ഇറങ്ങിവന്നു. താൻ മനുഷ്യനായി തീരുകയൊ കഷ്ടമനുഭവിക്കയൊ ചെയ്യാതെ മായക്കാഴ്ചയായി അപ്രകാരം കാണപ്പെട്ടതെയുള്ളു. പുതിയനിയമം കൊടുത്തതു നല്ലവനാകുന്നു. ഉയിൎപ്പും ന്യായവിധിയും ഇല്ല എന്നിപ്രകാരം അവൻ പഠിപ്പിച്ചുവന്നു. ശ്ലീഹദപ്പനങ്ങളേയും സുവിശേഷങ്ങളിൽ ലൂക്കോസിന്റെ സുവിശേഷം മാത്രവും അവൻ കൈക്കൊണ്ടിരുന്നു.

൧൧

ബസ്‌നഹറീൻകാരനായ തിൎത്തിയാനോസ് — വിവാഹം വേശ്യാസംഗം ആകുന്നുയെന്ന ഇവൻ പഠിപ്പിച്ചുവന്നു. നാലു ഏവൻഗേലിയോൻകൂടെ കൂട്ടികലൎത്തി ദീയാത്തസ്രോൻ എന്ന വിളിക്കപ്പെടുന്ന ഒരു ഏവൻഗേലിയോൻ ഉണ്ടാക്കുകയും അതിൽ നിന്ന വംശാവലിയേയും മിശിഹാ ദാവീദിന്റെ സന്തതിയിൽ നിന്നാകുന്നു എന്ന കാണിക്കുന്ന സകല ഭാഗങ്ങളെയും നീക്കുകയും ശ്ലീഹന്മാരുടെ ലേഖനങ്ങളെ വ്യത്യാസപ്പെടുത്തുകയും ചെയ്തു. ഇവന്റെ വേദവിപരീതത്തിന ചേൎന്നവൎക്കു ഇത്രിക്രീത്തർ എന്ന പേരു പറയപ്പെടുന്നു.

൧൨

മൊന്തോസ് — ഇവൻ ആശ്വാസപ്രദനാകുന്നു എന്ന തന്നെക്കുറിച്ചു തന്നെ പറഞ്ഞുവന്നു. അവന്ന പ്രിസ്കില്ലാ എന്നും മക്സിമല്ലാ എന്നും പേരായ രണ്ടു ഭാൎയ്യമാർ ഉണ്ടായിരുന്നു. അവർ ദീൎഘദൎശിനികൾ എന്ന വിളിക്കപ്പെട്ടിരുന്നു. ഫ്രിജിയായിലുള്ള പാപ്പൂസ്, തീമാൻ എന്ന നഗരങ്ങൾക്കു ഊൎശ്ലേം എന്ന പേർ വിളിച്ചുകൊണ്ടു അവിടെ അവന്റെ അശുദ്ധ ഉപദേശങ്ങളെ പഠിപ്പിച്ചു വന്നു. എന്നാൽ അവസാനം അവർ തങ്ങളുടെ സ്വന്ത കൈകളാൽ തന്നെ കൊല്ലപ്പെടുകയും ചെയ്തു.

൧൩

ബൎദൈസാൻ — അഗ്നി, വെള്ളം, പ്രകാശം, വായു ഇങ്ങനെ ആദിസ്വരൂപികൾ നാലാകുന്നു. ഇവയിൽ നിന്ന ദേവന്മാരും ലോകങ്ങളും ഉണ്ടായി, മോശയോടും ദീൎഘദൎശിമാരോടും സംസാരിച്ചതു ദൈവം അല്ല നിശ്‌മാലാക്കായത്രെ. മറിയം പ്രസവിച്ചതു ജഡസ്വരൂപത്തിൽ ആകൃതിപ്പെട്ട പ്രകാശമുള്ള ആത്മാവിനെ അല്ലാതെ മരണമുള്ള ജഡത്തെ അല്ല. മനുഷ്യനെ സൃഷ്ടിച്ചതു മാലാക്കമാരും ഗ്രഹങ്ങളും കൂടെ ആകുന്നു, ആത്മാവിനെ കൊടുത്തതു മാലാക്കമാരും നന്മകളെ കൊടുത്തതു ഗ്രഹങ്ങളും ആകുന്നു. വ്യാഴഗ്രഹത്തിന്റെ നാഴികയിൽ മിശിഹാ ജനിക്കയും ചൊവ്വായുടെ നാഴികയിൽ കുരിശിൽ തറെക്കപ്പെടുകയും പിന്നെയും വ്യാഴത്തിന്റെ നാഴികയിൽ താൻ ഉയിൎത്തെഴുന്നേല്ക്കയും ചെയ്തു. ഉയിൎപ്പില്ല വിവാഹം നിൎമ്മലതയുണ്ടാക്കുന്നതത്രെ എന്നിപ്രകാരം ഒക്കെയും അവൻ പഠിപ്പിച്ചുവന്നു.

൧൪

ഏവുനിയാനീസ് — ഇവന്ന ത്രിത്വത്തിൽ നല്ല വിശ്വാസം ഉണ്ടായിരുന്നില്ല. ഉയിൎപ്പില്ലെന്നും പറഞ്ഞു വന്ന ഇവൻ വചനത്തിലും ഉപദേശത്തിലും വളരെ നിപുണനായിരുന്നതു കൂടാതെ പഴയ നിയമത്തിന്നും പുതിയ നിയമത്തിന്നും വളരെ വ്യാഖ്യാനങ്ങൾ ചമെക്കയും ചെയ്തു.

൧൫

ഹൽകസാനർ — വാകൊണ്ടു മിശിഹായിൽ ഉപേക്ഷിച്ചുപറഞ്ഞാലും ഹൃദയംകൊണ്ടു ഏറ്റുപറഞ്ഞാൽ കുറ്റമില്ലെന്ന ഇവർ പഠിപ്പിച്ചുവന്നു. ഇവൎക്കു

ഒരു പുസ്തകം ഉണ്ടായിരുന്നു. അതു വായിച്ചു കേൾക്കുന്നവൎക്കു പാപമോചനം ലഭിക്കുമെന്നും പറഞ്ഞുവന്നു.

൧൬

നാവാത്തീസ് — മാമോദീസാ മുങ്ങിയതിന്റെശേഷം പാപം ചെയ്യുന്നവൎക്കു മോചനം ഉണ്ടാകുന്നതല്ലെന്നു ഇവൻ പഠിപ്പിച്ചുവന്നു. എന്നാൽ യെരൂനായ ആണ്ടു ൨൱൫൰ൽ ദെക്കിയോസിനാൽ ക്രിസ്ത്യാനികളോടുണ്ടായ പീഡയിൽവെച്ചു ഇവൻ മിശിഹായിൽ ഉപേക്ഷിച്ചതായിട്ടും പറയപ്പെടുന്നു.

൧൭

സാംബലിയോസ് — ശുദ്ധമുള്ള ത്രിത്വമെന്നു പറയപ്പെടുന്നതു ഒരു ആൾതന്നെ ആകുന്നു എന്നും താൻ പഴയ നിയമത്തിൽ പിതാവായിട്ടു പറയപ്പെടുകയും പുതിയ നിയമത്തിൽ പുത്രനായിട്ടു മനുഷ്യം ധരിക്കയും ശുദ്ധമുള്ള റൂഹായുടെ സാദൃശത്തിൽ ശ്ലീഹന്മാരിൽ സംസാരിക്കയും ചെയ്തതത്രെയെന്നും ഇവൻ പഠിപ്പിച്ചുവന്നു.

൧൮

മെത്രാൻകാരനായ യുവാവത്തീസ് — ഇവൻ യഹൂദാചാരം ഉപദേശിക്കയും ശുദ്ധിമാന്മാൎക്കു ഭൂമിയിൽ ആയിരം സംവത്സരങ്ങൾ ഭക്ഷണവും പാനീയവും ഉണ്ടാകുമെന്നു പഠിപ്പിക്കയും ചെയ്തുവന്നു.

൧൯

ശ്മ്ശാത്തായക്കാരൻ പൌലെ — മിശിഹാ ഒരു സാധാരണ മനുഷ്യൻ ദൈവകൃപയാൽ യോഗ്യനായിത്തീൎന്നവനാകുന്നുവെന്നും തന്റെ ജനനം മറിയത്തിൽനിന്നത്രെയെന്നും ഇവൻ പഠിപ്പിച്ചുവന്നു. സുന്ദരികളായ ഏഴു സ്ത്രീകൾ അവനു ചേൎന്നു അവന്റെ നാമത്തിനു പാട്ടുകൾ പാടിക്കൊണ്ടിരുന്നു. വേശ്യാസംഗം അശുദ്ധമുള്ളതായിട്ടു അവൻ നിരൂപിച്ചുമില്ല.

൨൦

മാനി — ഇവൻ മിശിഹായെന്നും ശുദ്ധമുള്ള റൂഹായെന്നും താന്താൻ പേരു വിളിച്ചുവന്നു. നല്ലവനായ ദൈവവും തിന്മപെട്ടതായ ജഡവും ഇങ്ങനെ രണ്ടു ആദിസ്വരൂപികൾ ഉണ്ടു. സൂൎയ്യനും ചന്ദ്രനും മനുഷ്യരുടെ ആത്മാക്കളെയും ജഡത്തിലുള്ള സകല നന്മകളെയും എടുത്തുകൊണ്ടുപോയി പ്രകാശത്തിന്റെ സ്ഥലത്തേക്കു ഇറക്കുന്ന കപ്പലുകൾ ആകുന്നു. അവസാനം നല്ലവനായ ദൈവം ജഡത്തെയും മാനിയിൽ വിശ്വസിക്കാത്തവരായ സകല ആത്മാക്കളെയും അഗ്നിക്കു ഏല്പിക്കും. വിവാഹം തിന്മപെട്ടവനിൽ നിന്നാകുന്നു. ആത്മാക്കൾ ശരീരത്തിൽ നിന്നു വിട്ടുപോകുമെന്നല്ലാതെ ഉയിൎപ്പു ഉണ്ടാകുന്നതല്ല. നമ്മുടെ കൎത്താവിനു ആത്മാവും ശരീരവും ഉണ്ടായിരുന്നില്ല. എന്നാലൊ താൻ കാണപ്പെട്ടതും കഷ്ടമനുഭവിച്ചതും താൻ പ്രവൃത്തിച്ച സകലവും മായകാഴ്ചയായിട്ടായിരുന്നു. ൧൨ ദേവന്മാരും അവൎക്കു ൧൨ സ്ത്രീകളും ഉണ്ടു എന്നിപ്രകാരം ഒക്കെയും ഇവൻ പഠിപ്പിച്ചുവന്നു.

൨൧

അറിയോസു — ദൈവപുത്രൻ സൃഷ്ടിക്കപ്പെട്ടവനാകുന്നു. പിതാവായ ദൈവം സകല സൃഷ്ടികളെയും സൃഷ്ടിക്കുന്നതിനുമുമ്പു പുത്രനെ സൃഷ്ടിച്ചു. പുത്രനെക്കൊണ്ടു സകലത്തെയും സൃഷ്ടിപ്പിക്കയും ചെയ്തു. അതിനാൽ പുത്രൻ പിതാവിനോടു സമനല്ല. അപ്രകാരംതന്നെ ശുദ്ധമുള്ള റൂഹായും പിതാവിനോടു സമനല്ല. പുത്രൻ എടുത്ത ശരീരം ആത്മാവില്ലാത്തതത്രെ. ആത്മാവിനു പകരം ദൈവത്വം ആയിരുന്നു എന്നിപ്രകാരം ഒക്കെയും ഇവൻ പഠിപ്പിച്ചതുകൂടാതെ, പിതാവിനും പുത്രനും ശുദ്ധമുള്ള റൂഹായ്ക്കും സ്തുതി എന്നുള്ള ത്രിത്വത്തിന്റെ സ്തുതിയെ ശുദ്ധമുള്ള റൂഹായാൽ പുത്രൻമൂലം പിതാവിന്നു സ്തുതി എന്നു മാറ്റി പഠിപ്പിച്ചു. നമ്മുടെ കൎത്താവു പഠിപ്പിച്ചിരിക്കുന്നപ്രകാരം പിതാവിന്റെയും പുത്രന്റെയും ശുദ്ധമുള്ള റൂഹായുടെയും നാമത്തിൽ മാമോദീസാ മുക്കുന്നു എന്നു മാമോദീസായിൽ ഉപയോഗിച്ചുവരുന്ന വചനം

വ്യത്യാസപ്പെടുത്തിയാൽ അവന്റെ ദുഷ്ടത വേഗം വെളിപ്പെട്ടുപോകുമെന്നു കരുതി ആയതു മാററിയതുമില്ല.

൨൨

നാവാദി—ഈ അശുദ്ധൻ ദിവ്യ വെളിപാടുകളേയും നടപടിപുസ്തകങ്ങളേയും ഉണ്ടാക്കി. അവയാൽ അവൻ, ജീവന്റെ പിതാവും ജീവന്റെ മാതാവും അനേകം പുത്രന്മാരും അനേകം ആത്മാക്കളും അനേകം ദേവന്മാരും ഉണ്ടു. മാലാഖമാരെ സൃഷ്ടിച്ചതു ഒരു മാലാഖയത്രെ. ദൈവവും വിധിയിൻകീഴിൽ ആകുന്നു, അതിനാൽ സകലവും എന്നപോലെ ദൈവവും തന്നോടു ചേരുന്നവരും അവസാനം മാഞ്ഞു ഇല്ലാതായിപ്പോകും, മിശിഹായെ കുരിശിൽ തറച്ചതു ദൈവമാകുന്നു, മിശിഹാ സൃഷ്ടിക്കപ്പെട്ടവനത്രെ. തന്റെ ശരീരം ആകാശത്തിനടുത്തതാകുന്നു. താൻ കഷ്ടമനുഭവിക്കാതെ കഷ്ടമനുഭവിച്ചതായും, കുരിശിൽ തറയ്ക്കപ്പെടാതെ കുരിശിൽ തറയ്ക്കപ്പെട്ടതായും കാണപ്പെട്ടതേയുള്ളു. പാപം സ്വഭാവീകമായുള്ളതാകുന്നു. നമ്മുടെ ശരീരം തിന്മപെട്ടവനിൽനിന്നുള്ളതത്രെ. ഉയിർപ്പില്ല, വിവാഹം അശുദ്ധമുള്ളതാകുന്നു എന്നിപ്രകാരവും മറ്റും പഠിപ്പിച്ചു.

൨൩

മക്കദോനിയോസ്—പുത്രൻ പിതാവിനു സമനെങ്കിലും ശുദ്ധമുള്ള റൂഹാ പിതാവിനും പുത്രനും സമനല്ലെന്നു ഇവൻ പഠിപ്പിച്ചുവന്നു.

൨൪

എവുനോമിയോസ്—ദൈവം സകലത്തിനും മുമ്പു പുത്രനെ സൃഷ്ടിച്ചു. സകല സൃഷ്ടികളേയും സ്ഥിരപ്പെടുത്തുന്നതിനു മുമ്പു പുത്രൻ ശുദ്ധമുള്ള റൂഹായേയും സൃഷ്ടിച്ചു എന്നിപ്രകാരം ഇവൻ പഠിപ്പിച്ചതുകൂടാതെ ത്രിത്വത്തിന്റെ നാമത്തിൽ മാമോദീസാ മുക്കുന്ന മൎയ്യാദ വ്യത്യാസപ്പെടുത്തി യേശുവിന്റെ മരണനാമത്തിൽ മാത്രം മാമോദീസാ മുക്കുകയും മാമോദീസാ മുങ്ങുന്നവരെ തലമുതൽ നെഞ്ചുവരെ മാത്രം സ്നാനം കഴികയും ശേഷം ഭാഗങ്ങളെ അശുദ്ധമുള്ളവയെന്നഭാവത്തിൽ വിട്ടുകളകയും ചെയ്തുവന്നു. ദൈവത്വത്തിനടുത്തവയിൽ ഒന്നും അവനു മറവായിരിക്കുന്നില്ലെന്നും സകലവും അവനു അറിവുണ്ടെന്നും ദൈവം അവനെ അറിയുന്നപ്രകാരം ദൈവത്തെയും തന്റെ സ്വഭാവത്തെയും അവനും അറിയുന്നുണ്ടെന്നും കൂടെ പറവാൻ അവൻ മടിച്ചില്ല.

൨൫

നാരിയോസ്—ത്രിത്വത്തിന്റെ സ്വഭാവം ഒന്നെങ്കിലും പിതാവു വലിയവനെന്നും പുത്രൻ കുറെ വലിയവനെന്നും ശുദ്ധമുള്ള റൂഹാ വളരെ വലിയവനെന്നും മറ്റും ചില പദവിവ്യത്യാസങ്ങളെ ഇവൻ നിശ്ചയിച്ചു. വചനം ജഡമായി തീൎന്നെങ്കിലും താൻ എടുത്ത ആത്മാവു സംന്യാദികൾക്കടുത്തതും ബോധങ്ങൾക്കടുത്തതുമായ ജീവനെന്നല്ലാതെ ബുദ്ധാത്മാവിനെ അല്ല, ബോധം താൻ എടുത്തില്ല ബോധത്തിനു പകരം ദൈവത്വം ആയിരുന്നു. നമ്മുടെ കൎത്താവിന്റെ ശരീരം ആകാശത്തിനടുത്തതത്രെ. തന്റെ സ്വഭാവം കൂടികലൎന്നു സമ്മിശ്രപ്പെട്ടതായ ഒരു സ്വഭാവം ആകുന്നു. ഉയിൎപ്പിന്റെശേഷം ഭക്ഷണവും പാനീയവും വിവാഹവും ഉണ്ടു എന്നിപ്രകാരം ഒക്കെയും ഇവൻ പഠിപ്പിച്ചുവന്നു. ൧൦൦൦ മസുമൂറാകളെ ഉണ്ടാക്കി അവ ദാവീദിന്റേതിനെക്കാൾ വിശേഷപ്പെട്ടവയെന്നും പറഞ്ഞിരുന്നു. പുത്രന്റെ മനുഷ്യാവതാരവും മറ്റും സാബലിയോസിന്റെ ഉപദേശപ്രകാരം ത്രിത്വത്തിന്റേതായിട്ടു പരസ്യപ്പെടുത്തിയിരുന്നതായും അവന്റെ ചില കൃതികളിൽ കാണുന്നുണ്ടു.

൨൬

ഉറഹായക്കാരനായ എവുസേബിയോസു—സ്വപ്നങ്ങളും പിശാചുക്കളെ പ്രവാചകന്മാരും ശുദ്ധമുള്ള റൂഹായുടെ വെളിപാടുകൾ ആകുന്നുവെന്നു

പറഞ്ഞുവന്ന വൃദ്ധന്മാരായ ചില ശിഷ്യന്മാർ ഇവരുണ്ടായിരുന്നു. അവരുടെ അടുക്കൽ ചെല്ലുന്നവർ ശുദ്ധമുള്ള റൂഹായുടെ നൽവരങ്ങളെ കൈക്കൊള്ളുമെന്നും അവർ സ്ത്രീകളോടുകൂടെ ഉറങ്ങിയാലും തങ്ങൾ യാതൊന്നും അറികയില്ലെന്നും നാം വഹിച്ചിരിക്കുന്ന ശരീരം യാതൊരുപ്രയോജനവും വരുത്തുന്നതല്ലെന്നും അവർ പറഞ്ഞുവന്നു.

൨൭

എവ്വുത്തുഖാ—ഇവൻ വലന്തിനോസിന്റെയും അപ്പൊലിനോസിന്റെയും വിശ്വാസപ്രകാരമുള്ളവനായി കാണപ്പെട്ടു. വചനമായ ദൈവം കന്യാസ്ത്രീയിൽനിന്നു മനുഷ്യത്വത്തിന്നടുത്തതായ യാതൊന്നും എടുത്തില്ല. എന്നാലൊ താൻ പകരപ്പെട്ടു ജഡമായിത്തീർന്നു. തന്റെ ശരീരം നമ്മുടെ സ്വഭാവികപ്രകാരമുള്ളതല്ല; തന്റെ സ്വഭാവം സമ്മിശ്രപ്പെട്ടതും പകർപ്പെട്ടതുമായ ഏക സ്വഭാവം ആകുന്നു, എന്നിപ്രകാരം ഒക്കെയും അവൻ പഠിപ്പിച്ചുവന്നു.

൨൮

ഹഗാളുകാരൻ യൂലിയാനാ—നമ്മുടെ കർത്താവിന്റെ ശരീരം ഒന്നിപ്പിന്റെ കാരണത്താൽ ദൈവസ്വഭാവമായി പകരപ്പെട്ടുപോയി എന്നും അതിനാൽ താൻ നമ്മുടെ സ്വഭാവപ്രകാരമുള്ളവനല്ലെന്നും താൻ ഭൂമിയിൽവച്ചു നിവൃത്തിച്ചതായ തന്റെ കഷ്ടാനുഭവം മരണം മുതലായ സകല വ്യാപാരങ്ങളും മായക്കാഴ്ചയായിട്ടുള്ളതല്ലാതെ സത്യമായിട്ടുള്ളതല്ലെന്നും മറ്റും ഇവൻ പഠിപ്പിച്ചുവന്നു.

൨൯

ത്രീതീത്തർ—ഇവർ മൂന്നത്വത്തിൽ മൂന്നു ആളുകളും ഒരു സ്വഭാവവും അല്ല. എന്നാലൊ മൂന്നു ആളുകളും ഓരോ ആളിന്നു ഓരോ സ്വഭാവവും ഉണ്ടു. അതിനാൽ മൂന്നത്വം മൂന്നു ആളുകളും മൂന്നു സ്വഭാവങ്ങളും മൂന്നു ദൈവങ്ങളും ആകുന്നുവെന്നു പഠിപ്പിച്ചുവന്നു.

൩൦

സൂദൈലെയുടെ പുത്രനായ എസ്തപ്പാനാ—നിത്യശിക്ഷ ഇല്ല. ശിക്ഷയ്ക്കു ഒരു അവസാനം ഉണ്ടു. അതിനാൽ ദുഷ്ടന്മാരെ എന്നേക്കും ശിക്ഷിക്കയില്ല. അപ്രകാരം തന്നെ പിശാചുകളോടും കരുണയുണ്ടാകാതിരിക്കയില്ല. അവസാനം സകലവും ദൈവസ്വഭാവത്തിലേക്കു തിരികെ ചേരും എന്നിപ്രകാരം ഇവൻ ഉപദേശിച്ചുവന്നു. ഈ ഉപദേശത്തിന്റെ സ്ഥിരതയ്ക്കായി അവൻ ഒരു പുസ്തകം എഴുതിയുണ്ടാക്കുകയും ശുദ്ധമുള്ളവനായ മാർ ദിവന്നാസ്യോസിന്റെ ഗുരുവായ ഇത്താഹോസു ഉണ്ടാക്കിയതെന്നു വരുത്തുവാനായിട്ടു അതിനു ഇത്താഹോസിന്റെ പേരു വിളിക്കയും ചെയ്തു.

---

മേൽ വിവരിച്ച വേദവിപരീതികളുടെ വേദവിപരീതങ്ങൾ ഒക്കെയും വിശുദ്ധ സഭയുടെ കാതലായ വിശ്വാസത്തിന്നു എതിരായിട്ടുള്ളവയത്രെ. ഇവ, അവയുടെ ആരംഭത്തിൽ കുറെ ശക്തിപ്പെട്ടുവരികയും അനേകം ആളുകൾ അവരോടു ചേരുകയും ചെയ്തു എങ്കിലും ഇപ്പോൾ അവ ലോകത്തിൽ കാണപ്പെടുവാൻ ഇല്ലാത്തപ്രകാരം ദൈവം അവയെ അശേഷം മൂലനാശം വരുത്തിയിരിക്കുന്നു. നെസ്തൂർകാർ, യെരൂസലായക്കാർ, മാറാനായസുറിയാനിക്കാർ, റുഷ്യാക്കാർ, റോമ്മാക്കാർ, ഇംഗ്ലീഷുകാർ മുതലായ സഭക്കാർ മേൽവിവരിച്ചപ്രകാരമുള്ള വേദവിപരീതങ്ങളിൽ ചേർന്നിരിക്കുന്നവരല്ലെങ്കിലും മശിഹായുടെ ദൈവത്വം, മനുഷ്യത്വം എന്ന രണ്ടു സ്വഭാവങ്ങളുടെ ഒന്നിപ്പിലും റൂഹാദക്കുദിശായുടെ പുറപ്പാടിലും മറ്റും ഓരോവിധം വേദവിപരീതമായ അഭിപ്രായവ്യത്യാസത്തിൽ ഇരിക്കുന്നു. ചിലർ ഈ മേശിഹാ ഇഷ്ടത്തിന്നു തത്ത്വം വ്യാപാരത്തിന്നടുത്തതും ആകുന്നുവെന്നും. ചിലർ [illegible]

തെന്നും (അൎമ്മീനാട്ടത്തതു) ചിലർ പൎസ്സൊപ്പാസ്സൊട്ടത്തതെന്നും (ദേവത്തിന്നാട്ടത്തതു) ചിലർ തന്റെ ദൈവത്വവും മനുഷ്യത്വവും തമ്മിൽ വേർതിരിയാത്തപ്രകാരം ഒന്നിച്ചിരിക്കുന്നു എങ്കിലും രണ്ടുസ്വഭാവമെന്നു പേരു പറയപ്പെടണമെന്നും റൂഹാദക്കുദിശാ പിതാവിൽനിന്നു മാത്രമല്ല, പുത്രനിൽനിന്നും കൂടെയത്രെ പുറപ്പെടുന്നതെന്നും ഇങ്ങിനെ ഓരോപ്രകാരത്തിൽ ഉപദേശിച്ചു വരുന്നു. എന്നാൽ അൎമ്മനായക്കാരും ഈഗുപ്പായക്കാരും കൂശായക്കാരും തങ്ങളുടെ വിശ്വാസരീതിയിൽ ഒക്കെയും യാക്കോബായസുറിയാനിക്കാരോടു യോജിച്ചിരിക്കുന്നു.

സമാപ്തം